## ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിന്








Mary Jacob & Children

U.S.A

# മലങ്കരസഭ

ദേവലോകം കോട്ടയം- 686 038
ലക്കം: 3 പുസ്തകം 55
ഏപ്രിൽ 1999



**PATRON SAINT**



TYPESETTING: *ORBIT DTP, KOTTAYAM*

## ഇതളുകളിൽ

## എഡിറ്റോറിയൽ

### ജന്മി, സവർണ്ണകോട്ടകൾ തകരുന്നതിൻെറ രണ്ടു ലക്ഷണങ്ങൾ: ദളിത കൂട്ടക്കൊലയും മിഷനറി പീഢനങ്ങളും

ഉത്തരേന്ത്യയിൽ പല സംസ്ഥാനങ്ങളിലും ഇന്നും ജന്മി, സവർണ്ണ ആധിപത്യമാണ് എന്നത് ഒരു പരമാർത്ഥമാണ്. സ്വാതന്ത്ര്യം കിട്ടിയിട്ട് അമ്പതു വർഷമായിട്ടും തങ്ങൾ സ്വതന്ത്രരാണ് എന്നു തോന്നാത്ത ദളിത ലക്ഷങ്ങളുണ്ട് ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ. എന്നാൽ അവിടവിടെ ജന്മി, സവർണ്ണ കോട്ടകൾ തകരുന്നതിൻെറ സൂചനകളാണ് ദളിത കൂട്ടക്കൊലയും മിഷനറിപീഢനങ്ങളും എന്ന് ധരിക്കേണ്ടിയിരിക്കുന്നു. കുറഞ്ഞപക്ഷം ഇവരണ്ടും തമ്മിലുള്ള ബന്ധമെങ്കിലും നമുക്ക് മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ജന്മി, സവർണ്ണ, മേലാളന്മാർക്ക് തങ്ങളുടെ അധ്വാനവും, ആയുസ്സും, സ്ത്രീകളും കുഞ്ഞുങ്ങളും സമർപ്പിക്കപ്പെട്ടിരുന്ന ഒരു വ്യവസ്ഥിതിയോട് പൊരുത്തപ്പെടുകയല്ലാതെ മറ്റൊന്നും ചെയ്‌വാനില്ലായിരുന്നു ദളിതജനങ്ങൾക്ക്. ഭൂരിപക്ഷം മിഷനറിമാരും അവരെ മതംമാറ്റുകയെന്ന ലക്ഷ്യത്തോടെയല്ല അവരെ കണ്ടത്. വിദ്യയുടെ വെളിച്ചം ദളിതകോടികളിലേക്ക് കടന്നുചെന്നപ്പോൾ, സ്വാഭാവികമായും നീതിബോധവും ജന്മാവകാശങ്ങളും അവരുടെ ബോധതലങ്ങളെ തലോടുവാൻ തുടങ്ങി. അദ്ധ്വാനത്തിനു ന്യായമായ പ്രതിഫലം ലഭിക്കുവാനും, സ്ത്രീ, ബാല പീഢകൾക്കെതിരേ പ്രതികരിക്കുവാനും, തുടങ്ങിയപ്പോൾ ജന്മി സവർണ്ണ മേലാളന്മാർ ഒരു കാര്യം മനസ്സിലാക്കി. തങ്ങളുടെ കോട്ടകൾ തകരുന്നുവെന്ന്. ആഞ്ഞടിക്കുവാൻ അവർക്ക് രണ്ട് ലക്ഷ്യങ്ങളുണ്ടായി, ദളിതരും, മിഷനറിമാരും.

ദളിതരെ കൂട്ടക്കൊല ചെയ്താൽ, അവരുടെ സ്ത്രീകളെ കൂട്ടമായി അപമാനിച്ചാൽ, അവരെ ഇനിയും തലമുറകളായി അടിച്ചമർത്തി ഭരിക്കാം എന്ന വ്യാമോഹം ഒരു വശത്ത്. ദളിതരെ ഉണർത്തുകയും, ഉയർത്തുകയും ചെയ്യുന്നതിന് പ്രത്യക്ഷമായോ പരോക്ഷമായോ പ്രവർത്തിക്കുന്ന കന്യാസ്ത്രീകളേയും വൈദികരേയും ഓടിക്കുവാൻ, അവർ മതപരിവർത്തനം ചെയ്യിക്കുന്നുവെന്ന ആരോപണത്തോടെ പീഢനങ്ങളും കൊലപാതകങ്ങളും മറുവശത്ത്.

അടിച്ചമർത്തൽ കൂടുതൽ ഉണർത്താനേ ഉപകരിക്കൂ. ഉത്തരേന്ത്യൻ ഗ്രാമങ്ങളിൽ ദളിതർ ഉണരുന്നു. മിഷനറിമാരെ ഓടിച്ചാലും അവരുടെ ദൗത്യം, തുടരുവാൻ സാമൂഹികപ്രവർത്തകർ രംഗത്തുവരും. അവരിൽ കൂടി വിമോചകനായ ക്രിസ്തു തൻെറ പ്രസാദം വർഷിച്ചുകൊണ്ടിരിക്കും. കാരണം അവൻ സത്യമായും ഉയിർത്തെഴുന്നേറ്റു എന്നതുതന്നെ.

ഫാ. ഡോ. ജേക്കബ്ബ് കുര്യൻ
ചീഫ് എഡിറ്റർ

തിരുത്ത്. ഫെബ്രുവരി ലക്കം എഡിറ്റോറിയലിൽ പ: ബാവാ തിരുമേനിക്ക് 85 വയസ്സ് തികഞ്ഞു എന്നു വന്നത് 84 തികഞ്ഞു എന്നും, പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ 13-ാം ഓർമ്മപ്പെരുന്നാൾ(പേജ് 27)എന്നത് 31-ാം ഓർമ്മപ്പെരുന്നാൾ എന്നും, മാർച്ച് ലക്കത്തിൽ ശ്രീ.കെ.സി. തോമസ് വട്ടക്കുന്നേലിൻെറ ലേഖനത്തിൽ noifome എന്നും noirome എന്നും വന്നത് noisome എന്നും, Pestilene എന്നുവന്നത് Pestilence എന്നും തിരുത്തിവായിക്കണം എന്ന് അപേക്ഷിക്കുന്നു. തെറ്റുവന്നതിൽ നിർവ്യാജം ഖേദിക്കുന്നു.

## പ.കാതോലിക്കാ ബാവായുടെ കത്ത്



കർത്താവിൽ നമ്മുടെ
വാത്സല്യ മക്കളേ!

നമ്മുടെ സഭാപ്രസിദ്ധീകരണമായ 'മലങ്കരസഭ' വഴി നിങ്ങളെ എല്ലാ മാസവും കാലോചിതവും പ്രസക്തവുമായ കാര്യങ്ങളെക്കുറിച്ചു നമ്മുടെ അഭിപ്രായം അറിയിക്കുവാൻ ആഗ്രഹിക്കുന്നു. പല കാര്യങ്ങളിലും നമ്മുടെ അഭിപ്രായം അറിവാൻ നമ്മുടെ പ്രിയ സഭാമക്കൾക്കു താല്പര്യമുണ്ട് എന്നു നാം മനസ്സിലാക്കുന്നു.

ഈ അടുത്തകാലത്തായി നാം അഭിമുഖികരിക്കുന്ന പ്രധാന പ്രശ്നം ക്രിസ്ത്യാനികൾക്കെതിരായി രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നടക്കുന്ന അക്രമങ്ങളാണ്. മതേതര രാഷ്ട്രമായ ഇൻഡ്യയിൽ ന്യൂനപക്ഷ സമുദായങ്ങൾക്കുള്ള പ്രവർത്തന സ്വാതന്ത്ര്യം മൗലികമായ നമ്മുടെ അവകാശമാണ്. സഭാമക്കളെ വിശ്വാസത്തിൽ ഉറപ്പിക്കയും സഭാനാഥനായ ക്രിസ്തുവിനെ പ്രസംഗിക്കയും സാക്ഷിക്കയും ചെയ്യുക എന്നതു നമ്മുടെ ധർമ്മമാണ്. ആരെയും സ്വാധീനിക്കുന്നതിനോ പ്രേരിപ്പിച്ചു മതത്തിൽ ചേർക്കുന്നതിനോ നാം ആഗ്രഹിക്കുന്നില്ല. സ്നേഹത്തിന്റെയും സേവനത്തിന്റെയും പാതയിൽ മാത്രം നടപ്പാനും സമാധാനവും സന്തോഷവും ഓരോ കുടുംബത്തിനും വ്യക്തിക്കും ലഭിക്കുവാനുമാണു നാം ആഗ്രഹിക്കുന്നത്.

പ്രിയരേ, ഇതു പരീക്ഷയുടെയും പരിശോധനയുടയും കാലഘട്ടമാണ്. സാത്താന്യമായ പ്രവർത്തനങ്ങൾ സഭക്കെതിരായി ഉണ്ടാകാം. ക്ഷമയും സഹനവുമാണ് നമ്മുടെ ആയുധം എന്നു നാം ഓർത്തിരിക്കേണ്ടതാണ്.

ഇത്തരുണത്തിൽ നമ്മുടെ ധർമ്മമെന്താണ്? ഇതരമതസ്ഥരോടും ഇതര സഭാ വിഭാഗങ്ങളോടും നാം സഹവർത്തിത്വത്തിലും സഹകരണത്തിലും പെരുമാറണം. നമ്മുടെ സ്നേഹവും സേവനവും സഹിഷ്ണതയും വഴി അവരെ നാം കീഴടക്കണം. സഭാ നാഥനായ ക്രിസ്തുവിന്റെ മാതൃക നാം എപ്പോഴും സ്മരിക്കേണ്ടതാണ്. നോമ്പും ഉപവാസവും പ്രാർത്ഥനയും ജാഗരണവും ആരാധനയും അതിനനുസരണമായ ജീവിതവും നമുക്കു വളരെയധികം ആവശ്യമാണ്.

ഉയിർപ്പുപെരുന്നാളിൻെറ സന്തോഷവും സ്നേഹവും നാം നിങ്ങളെ അറിയിക്കുന്നു. മരണത്തെയും അന്ധകാരശക്തികളെയും അതിജീവിച്ച് ഉയിർത്തെഴുന്നേറ്റവനായ നമ്മുടെ കർത്താവിലുള്ള പ്രത്യാശ നിങ്ങളെ മുമ്പോട്ടു നയിക്കട്ടെ. എല്ലാവിധ പ്രതിസന്ധികളെയും നേരിടുന്നതിനുള്ള ശക്തിയും ആത്മബലവും ദൈവം തമ്പുരാൻ നിങ്ങൾക്കു പ്രദാനം ചെയ്യട്ടെ.

ബലഹീനനായ നമ്മെയും നിങ്ങളുടെ പ്രാർത്ഥനകളിലും നമസ്കാരങ്ങളിലും ഓർക്കുക. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്ന്



# സുവിശേഷസന്ദേശം

ധ്യാന പംക്തി

ഫാദർ റ്റി. ജെ. ജോഷ്വ

*ഏപ്രിൽ 18 പുതു ഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായർ യോഹന്നാൻ 21: 1-14*

യേശുവിന്റെ ഉയിർപ്പിന്റെ യാഥാർത്ഥ്യം ഉറപ്പാക്കുവാനും ശിഷ്യന്മാരെ ആ വിശ്വാസത്തിൽ സ്ഥിരീകരിക്കുവാനും അവിടുന്നു വിവിധ സ്ഥലങ്ങളിലും സാഹചര്യങ്ങളിലും പ്രത്യക്ഷനായി. മുമ്പ് യറുശലേമിൽ ആയിരുന്നെങ്കിൽ ഇപ്പോൾ ഗലീലയിലാണ് പ്രത്യക്ഷനാകുന്നത്. മുമ്പ് പ്രാർത്ഥനയ്ക്കായി കൂടിവന്ന സമൂഹത്തിന്റെ മദ്ധ്യേ ആയിരുന്നെങ്കിൽ ഇപ്പോൾ അവിടുത്തെ സാന്നിധ്യം ക്ലേശനിർഭരമായ പ്രവർത്തന രംഗത്താണ്.

1. ഏഴു ശിഷ്യന്മാർ മാത്രം കൂടിയിരിക്കുന്ന രംഗം. ഒരു പക്ഷേ ഗലീല (തിബര്യോസ്) തടാക തീരത്തുള്ള പത്രോസിന്റെ ഭവനത്തിൽ ആയിരിക്കണം. അഞ്ചു പേരുടെ പേരുകൾ നൽകിയിട്ടുണ്ട്. മറ്റു രണ്ടുപേർ അന്ത്രയോസും ഫിലിപ്പോസുമായിരുന്നു എന്നു കരുതപ്പെടുന്നു. അപ്പോഴാണ് പത്രോസിന്റെ നിർദ്ദേശം, മീൻപിടിക്കാൻ പോകുന്നു എന്ന്.

അവരുടെ വിളിയും തിരഞ്ഞെടുപ്പും ദൗത്യവും എല്ലാം വിസ്മരിച്ചിട്ട് പിന്മാറ്റത്തിലേക്കു പോവുകയായിരുന്നു എന്നു ധരിക്കേണ്ടതില്ല. യറുശലേമിലെ മാളികയിൽ ഉയിർത്തെഴുന്നേറ്റ കർത്താവിനെ കാണുകയും, "എന്റെ പിതാവ് എന്നെ അയച്ച പോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു." എന്ന നിയോഗം പ്രാപിക്കയും ചെയ്തവൻ അതെല്ലാം വിസ്മരിച്ചു പഴയ തൊഴിലിലേക്കു പോവുകയായിരുന്നു എന്നു സങ്കല്പിക്കാവുന്നതല്ല. തൽക്കാലത്തേക്കു മാത്രമായ ഒരു സംഭവമായിരുന്നു ഇത്. അവർക്ക് ആ ഘട്ടത്തിൽ പ്രത്യേകമായ ജോലിയൊന്നും ഉണ്ടായിരുന്നില്ല. പ്രായേണ ദരിദ്രരായ അവർ അഹോവൃത്തിക്കു വേണ്ടി ഒരു രാത്രി മീൻ പിടുത്തത്തിനും പോയി എന്നു മാത്രം കരുതിയാൽ മതി.

പ്രവൃത്തി ഒന്നുമില്ലാതെ അലസമായി സമയം നഷ്ടപ്പെടുത്തുന്നതാണ് കുറ്റകരം. മനുഷ്യനെക്കുറിച്ചുള്ള ദൈവോദ്ദേശ്യം അവൻ അദ്ധ്വാനം ചെയ്തു ജീവിക്കണമെന്നാണ്. "വേല ചെയ്യാത്തവൻ തിന്നുകയുമരുത്" എന്നുള്ള പൗലോസിന്റെ വാക്കുകൾ വളരെ പ്രസക്തമാണ്. മാത്രമല്ല ഹൃദയത്തിൽ ദുഃഖവും നിരാശയും തളം കെട്ടി നിൽക്കുമ്പോൾ നിഷ്ക്രിയരായിരിക്കയല്ല, മറിച്ച് ഏതെങ്കിലും പ്രവർത്തനത്തിൽ വ്യാപൃതരാവുകയാണ് ആശാസ്യമെന്ന് ഓർക്കണം.

> ഹൃദയത്തിൽ ദുഃഖവും നിരാശയും തളം കെട്ടി നിൽക്കുമ്പോൾ നിഷ്ക്രിയരായിരിക്കയല്ല, മറിച്ച് ഏതെങ്കിലും പ്രവർത്തനത്തിൽ വ്യാപൃതരാവുകയാണ് ആശാസ്യമെന്ന് ഓർക്കണം.

മനോഭാരത്തെ ലഘൂകരിക്കുവാൻ അത് ഉപകരിക്കും.

2. ആ രാത്രിയിൽ അവർക്ക് ഒന്നും കിട്ടിയില്ല: തികച്ചും നിരാശാജനകമായ അനുഭവം. ഫലശൂന്യമായ അദ്ധ്വാനം. കാരണമെന്തായിരിക്കാം? കർത്താവിന്റെ ഹിതവും സാന്നിധ്യവും അപേക്ഷിക്കാതെ പെട്ടെന്ന് എടുത്ത ഒരു തീരുമാനം. അതു തികഞ്ഞ പരാജയത്തിൽ കലാശിച്ചു. "എന്നെ പിരിഞ്ഞ് നിങ്ങൾക്ക് ഒന്നും ചെയ്യുവാൻ സാധ്യമല്ല" എന്നു കർത്താവു കല്പിച്ച വാക്കുകൾ അവർ വിസ്മരിച്ചു പോയി.

അവരുടെ നിരാശയിലും പരാജയത്തിലും കർത്താവു കടന്നു വരുന്നു. പ്രഭാതത്തിൽ യേശു തടാക തീരത്തു നിൽക്കുന്നു. രാത്രിയെയും പ്രഭാതത്തെയും പ്രതീകാത്മകമായി എടുക്കാം. കർത്താവിനെക്കൂടാതെയുള്ള ഫലശൂന്യമായ അനുഭവമാണ് രാത്രിയുടേത്. പ്രഭാതം ക്രിസ്തുവിന്റെ സാന്നിധ്യവും തന്മൂലം പ്രവർത്തന വിജയവും സൂചിപ്പിക്കുന്നു.

3. അത്ഭുതകരമായ മീൻ പിടുത്തം: യേശുവിന്റെ നിർദ്ദേശമനുസരിച്ച് അവർ വല വീശിയപ്പോൾ അത്ഭുതകരമാംവണ്ണം വളരെ മത്സ്യം ലഭിച്ചു. ഏതു കാര്യവും കർത്തൃകല്പന പ്രകാരം പ്രവർത്തിക്കുമ്പോൾ അതു വിജയകരമാകാതിരിക്കയില്ല. നമ്മുടെ ബുദ്ധിസാമർത്ഥ്യവും സംഘടനാപാടവും, മറ്റുകഴിവുകളും ഒക്കെ പ്രയോഗിച്ചാലും ദൈവകൃപ ഇല്ല എങ്കിൽ നമ്മുടെ സംരംഭം ആത്യന്തികമായി വിജയിക്കയില്ല.

4. ക്ഷീണിച്ച ശിഷ്യന്മാർക്കു നൽകുന്നഭോജനം: ക്ഷീണിച്ചവശരായ ശിഷ്യന്മാർ കരയ്ക്കെത്തിയപ്പോൾ കനലിന്മേൽ ചുട്ട മത്സ്യവും അപ്പവും കർത്താവു അവർക്കു നൽകുന്നു. വിശുദ്ധ കുർബ്ബാനയിൽ കൂടി കർത്താവു നമുക്കു നൽകുന്ന സ്വർഗ്ഗീയ ഭോജ്യത്തിന്റെ പ്രതീകമാണത്. ഇപ്പോൾ പിടിച്ച മത്സ്യത്തിൽ കുറെ കൊണ്ടുവരൂ." എന്നു കർത്താവു പറഞ്ഞപ്പോൾ നമ്മുടെ അദ്ധ്വാനത്തിന്റെ ഫലം കൃതജ്ഞതാപൂർവ്വം തിരുമുമ്പിൽ സമർപ്പിക്കേണ്ടതിന്റെ ആവശ്യകത വ്യക്തമാക്കുന്നു.

*ഏപ്രിൽ 25 പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായർ: യോഹന്നാൻ 21: 15-19*

ഗലീലത്തടാക തീരത്തുവച്ചു കർത്താവു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ട സംഭവമായിരുന്നു നാംകഴിഞ്ഞ ഞായറാഴ്ച ചിന്തിച്ചത്. അതിന്റെ തുടർച്ചയായി പത്രോസിനെ യഥാസ്ഥാനപ്പെടുത്തുന്ന സംഭാഷണമാണ് ഇന്നത്തെ വേദഭാഗം. മൂന്നു പ്രാവശ്യം ഗുരുവിനെ തള്ളിപ്പറഞ്ഞ് അതിദാരുണമാംവിധം പരാജയപ്പെട്ട പത്രോസിനെക്കൊണ്ട് കർത്താവിനെ സ്നേഹിക്കുന്നു എന്നു മൂന്നുപ്രാവശ്യം ഏറ്റു പറയിച്ച് യഥാസ്ഥാനപ്പെടുത്തുകയാണു കർത്താവു ചെയ്തത്. മൂന്ന

റിയിപ്പ് നൽകിയിട്ടും പരാജയമടഞ്ഞ പത്രോസിനെ ശാസിക്കയോ നിരസിക്കയോ അല്ല കർത്താവു ചെയ്തത് അവന് വീണ്ടും അവസരം നൽകി അവന്റെ തെറ്റിനെ തിരുത്തുവാൻ തുണയ്ക്കുകയായിരുന്നു. തള്ളിപ്പറച്ചിൽ എന്ന രോഗത്തിന് ഏറ്റുപറച്ചിൽ എന്ന പ്രത്യൗഷധം നൽകി അവനെ സ്വസ്ഥനാക്കുകയായിരുന്നു.

1. "ഇവരെക്കാൾ അധികമായി സ്നേഹിക്കുന്നുവോ?" ഇവിടെയുള്ള മൂലപദം "ഇവരെക്കാൾ" എന്നോ "ഇവയെക്കാൾ" എന്നോ രണ്ടുവിധത്തിലും പരിഭാഷപ്പെടുത്താം. അധികം പരിഭാഷകരും "ഇവരെക്കാൾ" എന്നതാണ് സ്വീകരിച്ചിട്ടുള്ളത്. "എല്ലാവരും നിങ്കൽ ഇടറിയാലും ഞാൻ ഒരുനാളും ഇടറുകയില്ല" (മത്താ. 26:33) എന്നു വീരവാദം മുഴക്കിയവനാണ് പത്രോസ്. അതുകൊണ്ടാണ് മറ്റെല്ലാ മാനുഷിക ബന്ധങ്ങളെക്കാൾ അധികമായി കർത്താവിനെ സ്നേഹിക്കുന്നുവോ എന്നു ചോദിച്ചത്. നമ്മുടെ ആത്മീയതയുടെ അടിസ്ഥാനമെന്നുള്ളത് കർത്താവിനോടുള്ള നമ്മുടെ വ്യക്തിപരമായ സ്നേഹമാണ്. "ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു, എല്ലാവർക്കും വേണ്ടി ഒരുവൻ മരിച്ചിരിക്കെ എല്ലാവരും മരിച്ചു എന്നും ജീവിക്കുന്നവർ ഇനി തങ്ങൾക്കായിട്ടല്ല തങ്ങൾക്കു വേണ്ടി മരിച്ച് ഉയിർത്തവനായിട്ടു തന്നെ ജീവിക്കണം." (2കൊരി. 5:14:15)

അന്നുപത്രോസിനോടു ചോദിച്ച ചോദ്യം തന്നെ ഇന്ന് നമ്മോടും കർത്താവ് ചോദിക്കുന്നു. നമ്മുടെ ഉത്തരം പത്രോസിന്റേതു തന്നെ ആയിരിക്കുമോ?

2. യേശുവിന്റെ നിയോഗം: ആടുകളെ മേയിക്കുക. അജപാലന ധർമ്മത്തിന്റെ അടിസ്ഥാനം കർത്താവിനോടുള്ള സ്നേഹമാണ്. ആ സ്നേഹത്തിൽ നിന്നു രൂപംകൊള്ളുന്ന ശുശ്രൂഷ മാത്രമേ ഫലപ്രദമാവുകയുള്ളു. പലപ്പോഴും മറ്റു പല സ്നേഹങ്ങളും താപര്യങ്ങളും കടന്നു വരാനിടയുണ്ട്. യേശുവിനെ സ്നേഹിക്കുന്നു എന്നത് വികാരപരമായ ഒരു അനുഭവമായി അവശേഷിക്കാനല്ല, അതു സേവനത്തിന്റെയും ശുശ്രൂഷയുടെയും കടമയായി മാറുകയാണ് വേണ്ടത്. മദർ തെരേസ്സാ എപ്പോഴും പ്രസ്താവിക്കുമായിരുന്നു, ക്രിസ്തുവിന്റെ സ്നേഹമാണ് ആതുരസേവന രംഗത്തു പ്രവർത്തിക്കാൻ അവരെ പ്രേരിപ്പിക്കുന്നത് എന്ന്.

ആടുകളെപ്പറ്റിപ്പറയുമ്പോൾ, കുഞ്ഞാടുകൾ, മുട്ടാടുകൾ, പെണ്ണാടുകൾ എന്നീ ക്രമത്തിലാണ് സുറിയാനി പരിഭാഷയിലുള്ളത്. എന്നാൽ ഗ്രീക്കിൽ കുഞ്ഞാടുകൾ, ആടുകൾ എന്നു മാത്രമേയുള്ളു. അജഗണങ്ങൾ എല്ലാവരെപ്പറ്റിയുമുള്ള ശ്രദ്ധയും ജാഗ്രതയും ഇവിടെ വിവക്ഷിച്ചിരിക്കുന്നു. കുഞ്ഞാടുകളുടെ കാര്യമാണ് ഒന്നാമത് പ്രസ്താവിച്ചിട്ടുള്ളത്. ക്രിസ്തീയസഭ എന്നും കുഞ്ഞുങ്ങളുടെ ആത്മീയ പരിപോഷണത്തിൽ ശ്രദ്ധിച്ചിട്ടുള്ളത് ഇതിന്റെ അടിസ്ഥാനത്തിലാണ്.

3. പത്രോസിന്റെ അന്ത്യം (വാ. 18,19) സുവിശേഷകൻ ഇത് എഴുതുമ്പോഴേക്കും പത്രോസ് രക്തസാക്ഷി മരണം വരിച്ചുകഴിഞ്ഞു. കർത്താവ് ഇവിടെ പറഞ്ഞിട്ടുള്ള വാക്കുകൾ നിറവേറിയിരുന്നു. പത്രോസ് തന്റെ കൈകൾ കുരിശിക്കപ്പെടുവാൻ നീട്ടിക്കൊടുത്തു. കുരിശിനോടു ചേർത്തു അദ്ദേഹത്തിന്റെ ശരീരം ബന്ധിക്കപ്പെടുകയും ചെയ്തു.

ഒരു ചിത്രത്തിൽ, മദ്ധ്യത്തിൽ ഒരു കാളയും, ഒരുവശത്ത് ബലിപീഠവും, മറുവശത്ത് കലപ്പയും കാണാം. അതിന്റെ അടിയിൽ ഒരു കുറിപ്പുണ്ട്. Ready for both രണ്ടിനും ഒരുപോലെ സന്നദ്ധം എന്നാണ്. പത്രോസിന്റെ അനുഭവമായിരുന്നു അത്. കർത്താവിനോടുള്ള സ്നേഹം നിമിത്തം സേവനം അനുഷ്ഠിക്കുവാനും വേണ്ടി വന്നാൽ ജീവിതം യാഗമായി അർപ്പിക്കുവാനും സന്നദ്ധമായിരുന്നു.

**മെയ് 2 ഞായർ: പുതുഞായറാഴ്ചക്കു ശേഷം മൂന്നാം ഞായർ ലൂക്കോ: 24:13-25**

ഉത്ഥിതനായ കർത്താവ് രണ്ടു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെടുന്ന സംഭവമാണ് ഇന്നത്തെ വേദഭാഗത്തിലുള്ളത്. കർത്താവിന്റെ സാന്നിധ്യം നാലു വിധത്തിൽ നാം ഇവിടെ ദർശിക്കുന്നു. സഹയാത്രികൻ, തിരുവെഴുത്ത് വ്യാഖ്യാനിച്ചു കൊടുക്കുന്നവൻ, കൂടെ പാർക്കുന്നവൻ, അപ്പം നുറുക്കുന്നതിൽ കൂടി സ്വയം വെളിപ്പെടുത്തുന്നവൻ.

1. എമ്മവൂസിലേക്കു മടങ്ങുന്ന രണ്ടു ശിഷ്യന്മാർ: എമ്മവൂസ് യെറുശലേമിൽ നിന്ന് പതിനൊന്നു കിലോമീറ്റർ അകലെയുള്ള സ്ഥലമായിരുന്നു. ശിഷ്യന്മാരിൽ ഒരാൾ ക്ലെയോപ്പാവായിരുന്നു. അദ്ദേഹം യേശുവിന്റെ വളർത്തു പിതാവായ യൗസേഫിന്റെ സഹോദരൻ എന്നു കരുതപ്പെടുന്നു. പേരു പറഞ്ഞിട്ടില്ലാത്ത വ്യക്തി, സുവിശേഷം രചിച്ച ലൂക്കോസ് തന്നെ ആയിരുന്നു എന്നാണ് പാരമ്പര്യം. ഇരുവരും നിരാശരാണ്. കാരണം അവർ നസറായനായ യേശു തന്നെ ആണ് പ്രതീക്ഷിക്കപ്പെട്ട മശിഹാ എന്നു ധരിച്ചു. പക്ഷേ അദ്ദേഹം ദാരുണമാം വണ്ണം കുരിശിൽ മരിച്ചതോടുകൂടി പ്രതീക്ഷയെല്ലാം അസ്തമിച്ചുപോയി.

കഷ്ടപ്പെടുന്ന മശിഹായെപ്പറ്റിയും, മറ്റുള്ളവർക്കു വേണ്ടി മറുവിലയായി ജീവനർപ്പിക്കുന്ന മശിഹായെപ്പറ്റിയും തിരുവെഴുത്തിൽ വ്യക്തമായി പറഞ്ഞിരുന്നെങ്കിലും, അന്നുള്ളവർ പ്രതീക്ഷിച്ചത് രാജകീയ പ്രതാപത്തോടും സന്നാഹത്തോടും വരുന്ന മശിഹായെയാണ്. തെറ്റായ പ്രതീക്ഷ പുലർത്തിയതാണ് ശിഷ്യന്മാർക്കുണ്ടായ നിരാശയ്ക്കു കാരണം.

2. അനുയാത്ര ചെയ്യുന്നവനായ കർത്താവ്: പ്രാർത്ഥന സമയത്തും, പ്രവർത്തന രംഗത്തും സന്നിഹിതനായ കർത്താവിനെയാണ് മുൻ സംഭവങ്ങളിൽ കണ്ടത്. ഇവിടെ ഇതാ കൂടെ യാത്ര ചെയ്യുന്നവനായ യേശുവിനെ കാണാം. നിരാശയെ നീക്കുവാനും, ഗ്ലാനതയെ മാറ്റുവാനും, സന്നിഗ്ദ്ധതയെ ദുരീകരിക്കുവാനും എല്ലാം അവിടുത്തെ സാന്നിദ്ധ്യം സഹായകമാണ്. വഴിയാത്ര ചെയ്യുമ്പോൾ, അതു വാഹനത്തിലായാലും അല്ലെങ്കിലും യേശുവിന്റെ സാന്നിദ്ധ്യം എത്ര ആശ്വാസകരവും ധൈര്യം പകരുന്നതുമാണ്. തന്റെ സാന്നിദ്ധ്യം നാം തിരിച്ചറിഞ്ഞില്ലെങ്കിലും നമ്മോടു ചേർന്നു നടക്കുവാൻ അവിടുന്നു കൂടെയുണ്ട്.

3. തിരുവെഴുത്തു വ്യാഖ്യാനിക്കുന്ന കർത്താവ്: പഴയ നിയമത്തിനു മൂന്നു ഭാഗങ്ങളാണുള്ളത്. മോശയുടെ അഞ്ചു നിയമ പുസ്തകങ്ങൾ, പ്രവാചകന്മാർ, ലിഖിതങ്ങൾ. ഈ മൂന്നുഭാഗങ്ങളിലും യേശുവിനെക്കുറിച്ചു പരാമർശിച്ചിട്ടുണ്ട് എന്നാണ് ഇവിടെ വ്യക്തമാക്കുന്നത്. പഴയ നിയമവും പുതിയ നിയമവും തമ്മിലുള്ള കാത

ലായ ബന്ധം നാമറിയേണ്ടതാണ്. പഴയനിയമ ഗ്രന്ഥങ്ങളെല്ലാം തന്നെ ക്രിസ്തുവിലേക്കു വിരൽ ചൂണ്ടുന്നവയാണ്. അക്കാര്യമാണ് കർത്താവ് ആ രണ്ടു ശിഷ്യന്മാർക്കു വെളിപ്പെടുത്തിക്കൊടുത്തത്. പ്രത്യേകിച്ചും തന്റെ കഷ്ടാനുഭവം അനിർവാര്യമായിരുന്നു എന്നും, അതു യാദൃശ്ചികമായി സംഭവിച്ചതല്ല എന്നും, അവരെ ബോധ്യപ്പെടുത്തി. കർത്താവ് തിരുവെഴുത്തുകളിൽ നിന്ന് വെളിപ്പെടുത്തി അവരോട് സംസാരിച്ചപ്പോൾ അവരുടെ ഹൃദയം കത്തിജ്വലിച്ചു കൊണ്ടിരുന്നു എന്നു അവർ സാക്ഷ്യപ്പെടുത്തിയിരിക്കുന്നു. ഇന്നും തിരുവെഴുത്തു വായിക്കുമ്പോൾ ഈ അനുഭവത്തിനായി നാം വാഞ്ചിക്കണം.

4. അപ്പം നുറുക്കിക്കൊടുത്തപ്പോൾ അവരുടെ കണ്ണു തുറന്നു: അതുവരെയും അവർക്ക് യേശുവിനെ തിരിച്ചറിയാൻ കഴിഞ്ഞില്ല. ഏതോ ഒരു അപരിചിതൻ എന്നു മാത്രം ധരിച്ചു. എന്നാൽ അപ്പം നുറുക്കിക്കൊടുത്തപ്പോൾ അവരുടെ കണ്ണുതുറന്നു. ഇവിടെ സഭയുടെ അനുഷ്ഠാനത്തിലുള്ള വിശുദ്ധ കുർബാനയുടെ പ്രതിരൂപമായി അതിനെ കാണാം. മാളികയിൽ വച്ച് അപ്പം നുറുക്കി ശിഷ്യന്മാർക്ക് നൽകിയത് അവർ ഓർത്തിരിക്കണം. കർത്താവിന്റെ തിരുശരീരവും തിരുരക്തവുമായിട്ടാണ് അവർക്ക് നൽകിയത്. അദൃശ്യനായ കർത്താവിനെ ഇന്ന് സഭാമക്കൾക്ക് ദൃശ്യമായി കാണുവാനും തന്നോടു സംസർഗ്ഗം പുലർത്താനുമുള്ള മുഖാന്തരമാണ് വിശുദ്ധ കുർബ്ബാന

### മെയ് 9 ഞായർ. പുതുഞായറാഴ്ചക്കു ശേഷം നാലാം ഞായർ. ലൂക്കോസ് 9: 51-62

യേശു യെറുശലേമിലേക്കു പോകുവാൻ ദൃഢനിശ്ചയം ചെയ്തിരുന്നു. അവിടെ തനിക്ക് കഷ്ടാനുഭവവും മരണവും സംഭവിക്കും എന്ന് നന്നായി അറിഞ്ഞുകൊണ്ടു തന്നെയാണ് പോകുന്നത്. ഗലീലയിൽ നിന്ന് യഹൂദയിലേക്ക് (യറുശലേമിലേക്ക്) പോകുവാൻ രണ്ടു മാർഗ്ഗമാണുള്ളത് ഒന്ന് ശമര്യയിൽക്കൂടി കടന്നു പോകുന്നത്. മറ്റത് യോർദ്ദാന്റെ മറുകരയിൽക്കൂടി യരിഹോവിൽ എത്തി യറുശലേമിലേക്ക് പോകുന്നത് ആദ്യത്തേതിനെക്കാൾ മൂന്നിരട്ടി ദൂരക്കൂടുതലുണ്ട് രണ്ടാമത്തേതിന്. എങ്കിലും യാഥാസ്ഥിക യഹൂദർ, ശമര്യരെ വെറുത്തിരുന്നതുകൊണ്ട് അവരുടെ പ്രദേശത്തുകൂടി പോകാതെ രണ്ടാമത്തെ മാർഗ്ഗമാണ് എടുക്കാറുള്ളത്. എന്നാൽ യേശു ശമര്യരെ വെറുത്തില്ല. അവരെ തന്റെ രക്ഷയുടെ കീഴിൽ കൊണ്ടുവരാൻ പ്രതീക്ഷിച്ചു.

ശമര്യയിൽകൂടി പോയപ്പോൾ ഗ്രാമവാസികൾ യേശുവിനെ ആദരപൂർവ്വം സ്വീകരിക്കാത്തതിലുള്ള അമർഷം യാക്കോബും യോഹന്നാനും പ്രകടിപ്പിക്കയും പ്രതികാരം ചെയ്യാൻ യേശുവിനോട് അനുവാദം അപേക്ഷിക്കുകയും ചെയ്തു. അവരുടെ പ്രവൃത്തിക്ക് വേദപുസ്തകം അവർ ആധാരമാക്കുന്നു. ഇന്നും തങ്ങളുടെ സ്വാർത്ഥപരമായ ലക്ഷ്യങ്ങൾക്കും അഭീഷ്ടത്തിനും വേദപുസ്തകത്തെ അവലംബമാക്കുന്ന പ്രവണത വളരെ പ്രബലമാണല്ലോ. പ്രതികാരമല്ല സഹനമാണ് കർത്താവ് അഭിലഷിക്കുന്നത്. സഭകൾ തമ്മിലും മറ്റുമതങ്ങൾ തമ്മിലുള്ള ബന്ധത്തിൽ സഹനത്തിന്റെയും സഹകരണത്തിന്റെയും പാത നാം പിന്തുടരേണ്ടിയിരിക്കുന്നു.

ശമര്യയിലെ സംഭവത്തെപ്പറ്റി പരാമർശിച്ച ശേഷം ശിഷ്യത്വത്തിന്റെ വ്യവസ്ഥകളും അടിസ്ഥാനങ്ങളും എന്തായിരിക്കണമെന്ന് വ്യക്തമാക്കുന്ന വിഷയമാണ് നാം കാണുന്നത്. മൂന്നു വ്യക്തികൾ യേശുവിനെ അനുഗമിപ്പാൻ ആഗ്രഹിച്ചു വരുന്നതായും, പക്ഷേ മൂന്നു പേരും ആ വെല്ലുവിളി സ്വീകരിപ്പാൻ കഴിവില്ലാതെ പിൻവാങ്ങുന്നതുമായി നാം കാണുന്നു.

1. ഭദ്രതയും സുരക്ഷയും കാംക്ഷിച്ചുകൊണ്ട് വരുന്നവനെ കർത്താവു നിരുത്സാഹപ്പെടുത്തുന്നു. ശിഷ്യത്വം സ്വയപരിത്യാഗത്തിന്റെയും സഹനത്തിന്റെയും അനുഭവമാണ്. ഗുരുവിനു പോലും തലചായിക്കാൻ ഇടമില്ലാത്ത അവസ്ഥയാണ്. അപ്പോൾ ശിഷ്യൻ അതിൽനിന്നും വ്യത്യസ്തമായി ഭദ്രതയും സുരക്ഷയും പ്രതീക്ഷിക്കേണ്ടതില്ല. ഒരുവൻ എന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ. "(ലൂക്കോ. 9:23-24) എന്നു കർത്താവു തന്നെ വെളിപ്പെടുത്തിയിട്ടുള്ളതാണ്.

2. ശിഷ്യത്വം ആവശ്യപ്പെടുന്നത് സമ്പൂർണ്ണ സമർപ്പണമാണ്. മറ്റു താല്പര്യങ്ങളും കടപ്പാടുകളും കടന്നു വരാൻ അനുവദിച്ചുകൂടാ, 'പിതാവിനെ അടക്കം ചെയ്യട്ടെ' എന്നു പറഞ്ഞതിന്റെ അർത്ഥം പിതാവിനോട് (കുടുംബത്തോട്) ഉള്ള കടമകൾ നിറവേറ്റിയതിനു ശേഷം അനുഗമിക്കാമെന്നാണ്. ഇതാണ് രണ്ടാമത്തെവന്റെ നിലപാട്. ആത്മികമായി മരിച്ച അവസ്ഥയിലുള്ളവരാണ് ശാരീരികമായി മരിച്ചവരെ അടക്കം ചെയ്യാനുള്ള കർത്തവ്യങ്ങളിലേക്കു തിരിയുന്നത് എന്നാണ് കർത്താവ് അവനെ ഓർമ്മപ്പെടുത്തിയത്. ഏതായാലും അവനും ശിഷ്യത്വം സ്വീകരിക്കാൻ കഴിയാതെ പോയി.

3. മൂന്നാമത്തവൻ, വിളി സ്വീകരിച്ചെങ്കിലും ഉടനെ തന്നെ ശിഷ്യത്വം സ്വീകരിച്ചു പുറപ്പെടാൻ സന്നദ്ധനല്ല. അവൻ ഒന്നു പുനരവലോകനം ചെയ്തിട്ട് അല്പംകൂടി വൈകി കർത്താവിനെ പിൻപറ്റിക്കൊള്ളാമെന്നാണ് പറയുന്നത്.

“കലപ്പയ്ക്ക് കൈവെച്ചിട്ട് പിറകോട്ട് നോക്കുക” എന്നുള്ളത് അവരുടെ ഇടയിൽ പ്രചാരത്തിലിരുന്ന ഒരു ചൊല്ലാണ്. അതായത് ഒരു സംരംഭത്തിന് ഒരുമ്പെട്ടശേഷം പിന്നോട്ടുനോക്കി തിരിഞ്ഞു പോകുന്നവൻ എന്നർത്ഥം. ദൈവരാജ്യത്തിന്റെ വിളി സ്വീകരിച്ചു കഴിഞ്ഞാൽ മറ്റു യാതൊന്നും പരിഗണിക്കാതെ, ആ വിളിക്കനുസരിച്ച് പ്രവർത്തിക്കുകയാണ് വേണ്ടത്. ശിഷ്യത്വം എളുപ്പമല്ല, അതൊരു വെല്ലുവിളിയാണ്. അർപ്പണബോധത്തോടും തികഞ്ഞ ആത്മാർത്ഥതയോടും അത് ഏറ്റെടുക്കുകയാണ് വേണ്ടത്.

ശിഷ്യത്വം എളുപ്പമല്ല, അതൊരു വെല്ലുവിളിയാണ്. അർപ്പണബോധത്തോടും തികഞ്ഞ ആത്മാർത്ഥതയോടും അത് ഏറ്റെടുക്കുകയാണ് വേണ്ടത്.

# സ്വപ്നങ്ങൾ വിഷമിപ്പിക്കുന്നു, എന്താണ് പ്രതിവിധി ?

കൗൺസിലറുടെ പംക്തി

*ഫാ. ഒ. തോമസ്*

*ചോദ്യം ? ഈയിടെ വളരെ വിഷമിപ്പിക്കുന്ന രീതിയിലുള്ള സ്വപ്നങ്ങൾ കാണുന്നു. പ്രിയപ്പെട്ട ചിലരുടെ മരണവും വാഹനാപകടങ്ങളുമാണ് മിക്കപ്പോഴും കാണുന്നത്. വരാൻ പോകുന്ന സംഭവങ്ങളെ മുൻകൂട്ടി കാണിക്കുകയാണോ സ്വപ്നങ്ങൾ? അങ്ങനെയായിത്തീരുമോയെന്നോർത്ത് വളരെ ഭയപ്പെടുന്നു. എന്തുചെയ്യണം*

കുഞ്ഞുമോൻ ചെങ്ങന്നൂർ

സ്വപ്നം കാണുന്നതുപോലെ സംഭവിക്കുമോ എന്ന് ഭയപ്പെടുന്ന അനേകരുണ്ട്. ഒരു പക്ഷെ അങ്ങനെ സംഭവിച്ചിട്ടുള്ള ചുരുക്കം ചില സംഭവങ്ങൾ മനസ്സിൻെറ അടിത്തട്ടിൽ കിടക്കുന്നുണ്ടായിരിക്കണം. മറ്റുള്ളവരുടെ അനുഭവത്തിലും വായനയിലും കൂടി ലഭിച്ചിട്ടുള്ളതുമായ അറിവുകളായിരിക്കണം അങ്ങനെ ഒരു അടിസ്ഥാന ചിന്തയുണ്ടാകാൻ കാരണം. ഏതായാലും നിങ്ങൾ സ്വയം ഒന്ന് ചോദിച്ചു നോക്കൂ. എത്രയെത്ര സ്വ്പനങ്ങൾ നിങ്ങൾ കണ്ടു അവയിൽ നടന്നിട്ടുള്ള കാര്യങ്ങൾ എത്രയുണ്ട്? ബോധപൂർവ്വം ചിന്തിച്ചാൽ മനസ്സിലാകും നൂറിന് ഒന്നുപോലും സ്വപ്നങ്ങൾ യാഥാർത്ഥ്യങ്ങളായിട്ടില്ല എന്ന്. എങ്കിലും നിങ്ങൾ സ്വപ്നത്തെ ഭയപ്പെടുന്നു. സ്വപ്നങ്ങളുടെ കാരണം ഇന്നും ശരിയായി മനസ്സിലാക്കിയിട്ടില്ല. ആ വഴിക്ക് വളരെ പഠനം നടത്തിയ ആളായ സിഗ്മണ്ട് ഫ്രോയിഡ് എന്ന മനശാസ്ത്രജ്ഞൻ പൂർത്തികരിക്കപ്പെടാത്ത അഭിലാഷങ്ങളുടേയും അടിച്ചമർത്തിയ ആഗ്രഹങ്ങളുടേയും നിവൃത്തി സ്വപ്നത്തിൽ ഉണ്ടാകുന്നു എന്നാണ് അദ്ദേഹത്തിൻെറ കണ്ടെത്തലുകളുടെ ചുരുക്കം. ഇത് എല്ലാവരും അംഗീകരിച്ചിട്ടില്ല. ശരീരശാസ്ത്രപ്രകാരം തലച്ചോറിലെ രാസമാറ്റങ്ങളാണ് മനുഷ്യ മനസ്സുകളെ നിയന്ത്രിക്കുന്നത്. അതിനാൽ ചില കെമിക്കലുകളുടെ ഏറ്റക്കുറച്ചിലുകളാണത്രെ സ്വ്പനങ്ങളെയും നിയന്ത്രിക്കുന്നത്. ഇതിനും വ്യാപകമായ അംഗീകാരം കിട്ടിയിട്ടില്ല. ചുരുക്കത്തിൽ നിങ്ങൾ എന്തുകൊണ്ടു സ്വപ്നം കാണുന്നു എന്ന് ഖണ്ഡിതമായി ഒരു തീർപ്പ് കൽപ്പിക്കാൻ വിഷമമാണ്. എന്നാൽ അതേപ്പറ്റിയുള്ള മനസ്സിൻെറ ഉത്കണ്ഠ കുറയ്ക്കുവാൻ താഴെപറയുന്ന കാര്യങ്ങൾ സഹായിക്കും.

(1)സ്വ്പനങ്ങൾ യഥാർത്ഥ്യമാകുന്നതിനുള്ള സാദ്ധ്യത വളരെ വിരളമാണെന്ന് അനുഭവം തെളിയിച്ചിട്ടുള്ള സ്ഥിതിക്ക്, അങ്ങനെയുള്ള ചിന്ത വെടിയുക.

2. നമ്മുടെ അറിവോടും സമ്മതത്തോടും കൂടിയല്ലാതെ സംഭവിക്കുന്ന ഒരുകാര്യത്തിനും ആവശ്യമില്ലാത്ത ഉത്തരവാദിത്തം നാം ഏറ്റെടുക്കരുത്. സ്വപ്നത്തേയും ആഗ്രഹങ്ങളിൽ ഉൾപ്പെടുത്തുക.

3. ജീവിതം പൊതുവേ സംതൃപ്തിയുള്ളതാണോ എന്ന് വിശകലനം ചെയ്യുക. അഥവാ അസംതൃപ്തിയും അരക്ഷിതാവസ്ഥയും, ഉത്കണ്ഠയും ഒക്കെ തോന്നുന്നുയെങ്കിൽ ഒരു കൗൺസലിംഗിൽ കൂടി അവയെ കൈകാര്യം ചെയ്യുക. മനസ്സിൻെറ ആവലാതികളും ഉത്കണ്ഠകളും സ്വപ്നത്തിൽ കൂടി പ്രത്യക്ഷപ്പെടാം എന്ന ചിന്തയ്ക്ക് മനഃശാസ്ത്രജ്ഞരിൽ കുറേയൊക്കെ അംഗീകാരം ലഭിച്ചിട്ടുണ്ട്.

4. ശരീരശാസ്ത്ര പ്രകാരം, തലച്ചോർ ഒരു സമയവും നിശ്ചലമായിരിക്കുന്നില്ല. ശരീരം വിശ്രമിക്കുമ്പോഴും അത് പ്രവർത്തിക്കുന്നുണ്ട്. അതിനാൽ എല്ലാ മനുഷ്യരും സ്വപ്നം കാണുന്നുണ്ട്. ഗാഢനിദ്രയിലാകയാൽ ഉണരുമ്പോഴേക്ക് അത് എല്ലാം മറക്കുന്നു. നിങ്ങൾ കൂടെക്കൂടെ സ്വപ്നം കാണുന്നുയെങ്കിൽ നിങ്ങളുടെ ഉറക്കം ശുദ്ധമാകുന്നില്ല എന്നാണതിൻെറ അർത്ഥം. അങ്ങനെ ഉറക്കം കുറയുവാൻ ശാരീരിക മാനസിക കാര്യങ്ങളുണ്ടോ എന്ന് പരിശോധിക്കുക.

5. ഈ തരത്തിലുള്ള അന്വേഷണത്തിൽ കൂടി കണ്ടെത്തുന്നില്ലെങ്കിൽ നിങ്ങൾ ഇതിനെ പാടെ അവഗണിക്കുക. സ്വപ്നത്തെ നിയന്ത്രിക്കാൻ നമുക്കാവില്ല. എന്നാൽ സ്വപ്നത്തെഓർത്ത് ഭയപ്പെടാത്ത ഒരു മനസ്സ് സൃഷ്ടിക്കാൻ നിങ്ങൾക്കാവും. നിങ്ങളുടെ യഥാർത്ഥപ്രശ്നം സ്വപ്നങ്ങളല്ലാ. സ്വപ്നത്തോടുള്ള നിങ്ങളുടെ മനോഭാവമാണ്. അപകടസൂചകമായി യാതൊന്നും സ്വപ്നത്തിലില്ല എന്ന ഒരു മനോഭാവം വളർത്തിയെടുത്താൽ തന്നെ നിങ്ങളുടെ പ്രശ്നം സ്വാഭാവികമായി പരിഹരിക്കപ്പെട്ടുകൊള്ളും.

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി 682308

ഈ ലക്കം മുതൽ എബ്രായ ലേഖനത്തെ ആധാരമാക്കിയുള്ള പഠനമാണ്.

ചോദ്യങ്ങൾ

1. ലേഖന കർത്താവ് ആരാണെന്നാണ് പാരമ്പര്യ വിശ്വാസം?

2. മൂലകൃതി ഏതു ഭാഷയിലാണ് രചിച്ചിരിക്കുന്നത്?

3. ആദ്യത്തെ മൂന്നു വാക്യങ്ങളിൽ ദൈവപുത്രന്റെ മൂന്നു വിധത്തിലുള്ള ശുശ്രൂഷകൾ വിവരിക്കുന്നു. മൂന്ന് ശുശ്രൂഷകൾ ഏവ?

4. 1:4-14 വരെയുള്ള ഭാഗത്ത് പുത്രന്റെ ഔന്നത്യത്തെ വെളിപ്പെടുത്തുന്ന 7 ഉദ്ധരണികൾ പഴയനിയമത്തിൽ നിന്നുണ്ട്. അതിന്റെ റഫറൻസ് പറയുക?

5. 2:4 വാക്യങ്ങൾ പറയുന്ന "ഇത്ര വലിയ രക്ഷ" എന്ന രക്ഷയുടെ മഹത്വം വെളിവാക്കുക.

6. ദൈവ പുത്രനായ രക്ഷാനായകൻ തികഞ്ഞവനാകുന്നത് ഏത് അനുഭവത്തിലൂടെയാണ്?

7. യേശുക്രിസ്തു നമ്മുടെ സഹോദരൻ ആണോ? ആണെങ്കിൽ വേദവാക്യം പറയുക?

8. മരണത്തിന്റെ അധികാരി ആര്?

9. നാം സ്വീകരിച്ചു പറയുന്ന ............ .............. മായ ................................ നെ ശ്രദ്ധിച്ചു നോക്കുവിൻ?

10. നാം ക്രിസ്തുവിന്റെ ഭവനം ആയി തീരുന്നതു എങ്ങനെ?

11. നാം ക്രിസ്തുവിൽ പങ്കാളികളായി തീർന്നിരിക്കുന്നതെങ്ങനെ?

12. മിസ്രേമിൽ നിന്ന് മോശ വഴി പുറപ്പെട്ട ഇസ്രായേൽക്കാർ എല്ലാവരും കനാനിൽ പ്രവേശിക്കാത്തത് എന്തുകൊണ്ട്?

കഴിഞ്ഞലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ

1. ഫെസ്തോസിന്റെ (25:1)

2. കൈസറുടെ കോടതി "ഞാൻ കൈസറെ അഭയം ചൊല്ലുന്നു" എന്ന് പൗലോസ് പറഞ്ഞത് കൊണ്ട് (25:12)

3. "നീ മാത്രമല്ല, ഇന്നു എന്റെ പ്രസംഗം കേൾക്കുന്നവർ എല്ലാവരും അല്പം കൊണ്ടാകട്ടെ അധികം കൊണ്ടാകട്ടെ ഈ ചങ്ങല ഒഴികെ എന്നെപ്പോലെ ആകണം എന്നു ഞാൻ ദൈവത്തോട് അപേക്ഷിക്കുന്നു. (26:29)

4. മെലിത്ത (28:1)

5. പുബ്ലിയോസ് ദ്വീപ് പ്രമാണിയുടെ അപ്പന് (28: 8,9)

6. യിസ്രായേലിന്റെ പ്രത്യാശക്കായി (28:20)

7. ദൈവ രാജ്യത്തിന് സാക്ഷ്യം പറഞ്ഞ് മോശയുടെ ന്യായപ്രമാണവും പ്രവാചക പുസ്തകങ്ങളും ആധാരമാക്കി യേശുവിനെ കുറിച്ച് അവർക്ക് ബോധം വരുമാറ് പ്രസംഗിച്ചു. (28:23)

8. യശയ്യാ പ്രവാചകന്റെ പുസ്തകം 6: 9,10 വാക്യത്തെ ഉദ്ധരിക്കുന്നു.

9. വാടക വീട്ടിൽ വച്ച് രണ്ട് സംവത്സരം പ്രവർത്തിച്ചു (28: 29)

10. ദൈവരാജ്യം പ്രസംഗിച്ചും കർത്താവായ യേശുക്രിസ്തുവിനെക്കുറിച്ചു ഉപദേശിച്ചും പോന്നു. (28:30)

*ഫെബ്രുവരി ലക്കം എല്ലാ ഉത്തരവും ശരിയാക്കിവരുടെ പേരുകൾ*

1. Mrs. Alice Abraham, Aathariathu, 19, N.S.R. Road, Coimbatore - 641 011
2. Mr. Sherin Thomas, Tharayil, Kizhakhumbhagom P.O.
3. Mr. T. Abraham, Thadathil, Kadammanitta P.O.
4. Somini T.V., Thundyathu, Thekuthodu P.O., Konni
5. Anie Aby, Kochuthundyil, Chenganoor P.O.
6. Annamma Mathai, H. No. XIII/70, Alwaye
7. George, Pulikottil, Koratthy - 680 30.
8. Mrs. Aleyamma Paulose, Manalil, Chellengode 673 581
9. Miss. Binu M. Mathew, Kochupurayil, Karipuzha P.O.
10. Jasmine George, Patuhaplackal, Alwaye - 683 101
11. Elizabath Mathew, Plot No. N-3422 IRC Village 751 015
12. Shijy Mol P., Kunnuvila veedu, Perumpuzha P.O. 691 504
13. George Mathew, 17-Aska Street, P.N. Palayam, Coimbatore - 37
14. Miss. Shiji Varghese, J-1822, Chittarnajan Park, NewDelhi - 19.
15. K. Joseph, Document Writer, Kalayapuram 691 560
16. Santhamma George, Alumoottil, Vazhoor 686 517



**ബാല സഭ**



## കവിത

### അത്തിയുടെ കഥ

കഥകൾ തന്നെ കാര്യം പറയും
കഥകൾ തന്നെ കഥയും പറയും
കഥകൾ ചൊന്നു യേശുദേവൻ
കഥയിൽ കൂടി കാര്യം ചൊന്നു.

മുന്തിരിത്തോപ്പിൽ നട്ടുവളർത്തിയ
അത്തിമരത്തിൻ കഥകൾ കേൾപ്പൂ.
അത്തി വളർന്നു തളിർത്തു വളർന്നു.
അത്തിപ്പഴത്തിൻ കാലവുമായി.

അത്തിയിൽ നോക്കി കനികൾ കാണ്മാൻ
ആർത്തിയോടങ്ങനെയുടമസ്ഥനും.
കൊല്ലം മൂന്നു കാത്തുകഴിഞ്ഞ,
ചില്ലിക്കമ്പും കായ്തന്നില്ല,

കൊള്ളുകയില്ലേൽ വെട്ടിക്കളയൂ,
ഉള്ളുകരിഞ്ഞു നിർദ്ദേശിച്ചു.
ഫലമില്ലാത്ത അത്തിനിന്നാൽ
സ്ഥലവും വെറുതെ നഷ്ടമാകും.

കൃഷിക്കാരൻ കേട്ടിട്ടൽപം
ക്ഷമയോടങ്ങനെ നീട്ടികൊല്ലം,
വളവും വെള്ളവും കൊടുത്തുനോക്കാം
വിളവു കിട്ടാനെത്തിച്ചീടാം;

ഫലമില്ലാതെ വരുമെന്നാകിൽ
ഫലമറിയിക്കാം കടയുംവെട്ടി.
അത്തിമരത്തിൻ കഥയിലൂടെ
കർത്തൻ കരുണയെ കാട്ടിടുമ്പോൾ,

മർത്ത്യൻ മനസ്സു പുതുക്കീടാകിൽ
മാർഗ്ഗമടയും സ്വർഗ്ഗത്തിന്റെ.

*'ബാലസഭ' യിലേക്ക് കൊച്ചുകൂട്ടുകാരുടെ കഥയും കവിതയും അയച്ചു തരിക.*

## മലങ്കര സഭ മാസിക
### പ്രത്യേക അറിയിപ്പ്

' മലങ്കര സഭാ മാസിക' ഉള്ളടക്കത്തിലും രൂപകല്പനയിലും പല അവശ്യപരിഷ്കാരങ്ങളും വരുത്തിയിരിക്കുന്നതിനെ സംബന്ധിച്ച് പല വായനക്കാരും സംതൃപ്തിയും അഭിനന്ദനവും അറിയിച്ചുകാണുന്നതിൽ ഞങ്ങൾ കൃതജ്ഞരാണ്. വരിക്കാരുടെ എണ്ണവും വർദ്ധിച്ചുകൊണ്ടിരിക്കുന്നു എന്നറിയിക്കുന്നതിൽ സന്തോഷമുണ്ട്. പേപ്പറിന്റെ വിലയിലും അച്ചടി, ഡി.റ്റി.പി. ചെലവുകളിലും വലിയ വർദ്ധനവുകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതിനാൽ, വരിസംഖ്യയിലും ചില പരസ്യനിരക്കുകളിലും അല്പം വർദ്ധന വരുത്തുവാൻ നിർബന്ധിതരായിരിക്കുന്നു. ഇൻഡ്യയ്ക്കുള്ളിൽ വാർഷിക വരിസംഖ്യ 50 രൂപയായി വർദ്ധിപ്പിച്ചിരിക്കുന്നത്, ഇതുപോലുള്ള മറ്റു പ്രസിദ്ധീകരണങ്ങളുടേതിൽ നിന്ന് ഇപ്പോഴും കുറവാണ് എന്ന് മാന്യ വായനക്കാർ മനസ്സിലാക്കുമല്ലോ. വർദ്ധനവുകൾ താഴെക്കൊടുത്തിരിക്കുന്നു.1999 ഏപ്രിൽ മുതൽ ഈ വർദ്ധനവ് പ്രാബല്യത്തിൽ വരുത്തുകയാണ്. ഇതുവരെയും സഹകരിച്ച മാന്യവായനക്കാർ തുടർന്നുംസഹകരിക്കണം എന്ന് അഭ്യർത്ഥിക്കുന്നു.

ചീഫ് എഡിറ്റർ

### വരിസംഖ്യയിലും പരസ്യനിരക്കുകളിലും വരുത്തിയിരിക്കുന്ന മാറ്റം

#### ഇന്ത്യയിൽ

| | |
|---|---|
| ഒറ്റപ്രതി | 5രൂപാ |
| ഒരു വർഷം | Rs.50/- |
| നാല് വർഷം | Rs.180/- |
| പത്ത് വർഷം | 450/- |

#### ഇൻഡ്യയ്ക്ക്വെളിയിൽ

| | |
|---|---|
| യു.എസ്.എ | $ 15Doller |
| മറ്റ് രാജ്യങ്ങൾ | Rs. 600/- |

#### പരസ്യനിരക്കുകൾ

| | |
|---|---|
| Back Cover(Colour) | 10000 |
| (B&W) | 3500 |
| Front Inside | 2500 |
| Back Inside | 2250 |
| Full Page | 1750 |
| Half Page | 1000 |
| Quarter | 750 |
| Minium | 500 |

*(Matrimonial / Classfied F.Block same rate)*

*Favours Block*

(Stamp Size) 200

# ഈ നൂറ്റാണ്ടിലെ അവസാനത്തെ വി. മൂറോൻ കൂദാശ

ഫാ. ജോൺശങ്കരത്തിൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ മാർച്ച് 26-ാം തീയതി നാല്പതാം വെള്ളിയാഴ്ച ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ വി. മൂറോൻ കൂദാശ നടത്തി. ഇമ്പമാർന്ന പ്രാർത്ഥനാഗാനങ്ങൾ സൃഷ്ടിച്ച അലൗകികമായ അന്തരീക്ഷത്തിൽ ശ്രേഷ്ഠമഹാപുരോഹിതൻ വി. മൂറോൻ തൈലം വിശുദ്ധീകരിക്കുന്ന ഈ വലിയ ശുശ്രൂഷയിൽ പങ്കെടുക്കാൻ മലങ്കരയുടെ വിവിധ ഭാഗങ്ങളിൽ നിന്നായി എത്തിയ വമ്പിച്ച ഭക്തജനസമൂഹം സാക്ഷ്യം വഹിച്ചു.



പതിനൊന്ന് വർഷത്തിനുശേഷമാണ് മലങ്കര ഓർത്തഡോക്സ് സഭയിൽ വി. മൂറോൻ കൂദാശ നടക്കുന്നത്. ഇതിനു മുൻപ് മൂറോൻ കൂദാശ നടത്തിയത് 1998 മാർച്ച് 25-ാം തീയതി നാല്പതാം വെള്ളിയാഴ്ച ദേവലോകം അരമനചാപ്പലിൽ അന്നത്തെ കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായാണ്

പരിപാടികളിൽ നിന്നെല്ലാം ഒഴിഞ്ഞ് പ്രത്യേകമായ പ്രാർത്ഥനയോടും ഉപവാസത്തോടും ജാഗരണത്തിലും മൂറോൻ കൂദാശയുടെ ഒരുക്കത്തിനായി കഴിച്ചുകൂട്ടിയ നാല്പതുപുണ്യദിനങ്ങൾ ദൈവപരിപാലനയുടെ വിശുദ്ധനാളുകളായിരുന്നുവെന്ന് പരിശുദ്ദ്ധ ബാവാ പറഞ്ഞു.

ശ്രേഷ്ഠമഹാപുരോഹിതനാൽ മാത്രം നടത്തപ്പെടുന്ന ഈ അത്യപൂർവ്വമായി ദിവ്യകൂദാശയ്ക്ക് വിപുലമായ ഒരുക്കങ്ങളാണ് ദേവലോകം അരമനയിൽ ക്രമീകരിച്ചിരുന്നത്. ചാപ്പലിൻെറ വടക്കും തെക്കും കിഴക്കുമായി വിശാലമായ പന്തലുകളും അതിൽ ഇരിപ്പിടങ്ങളും ക്രമീകരിച്ചിരുന്നു. കൂദാശയിൽ സംബന്ധിച്ച ഭക്തജനങ്ങൾക്കെല്ലാം ഉച്ചഭക്ഷണവും നൽകി.

നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, പൗലോസ് മാർ മിലിത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്, സഖറിയാ മാർ അന്തോണിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, പൗലോസ് മാർ പക്കോമിയോസ്, യാക്കോബ് മാർ ഐറേനിയോസ് എന്നീ മെത്രാപ്പോലീത്താമാർ കൂദാശയിൽ സഹകാർമ്മികരായിരുന്നു. പുതുപ്പള്ളി. സെൻറ് ജോർജ്ജ് വലിയപള്ളി വികാരി. ഫാ. സഖറിയാ പെരിയോർമറ്റം ആയിരുന്നു അർക്കദയാക്കോൻ.

അംശവസ്ത്രങ്ങൾ അണിഞ്ഞ കാതോലിക്കാബാവായെ അംശവസ്ത്രങ്ങൾ അണിഞ്ഞ മെത്രാപ്പോലാത്തമാരും വൈദികരും അരമനയിൽ നിന്ന് ചാപ്പലിലേക്ക് രാവിലെ 7ന് ആനയിച്ചതിനേ തുടർന്ന് മൂറോൻ കൂദാശ ആരംഭിച്ചു. സുഗന്ധതൈലങ്ങൾ ചേർത്തുണ്ടാക്കിയ സൈത്തെണ്ണയും ബൽസാമുൻ എന്ന സുഗന്ധതൈലവും പ്രത്യേക പാത്രങ്ങളിൽ വി.മദ്ബഹായിൽ വച്ചിരുന്നു. തുടർന്ന് മദ്ബഹായിലെ സിംഹാസനത്തിൽ പ. കാതോലിക്കാബാവാ തിരുമേനി ഉപവിഷ്ടനായി. മെത്രാപ്പോലീത്താമാരും വൈദീകരും മൂന്ന് നിരയായി നിന്നു.

ഓർത്തഡോക്സ് വൈദീകസെമിനാരി ഗായകസംഘം പ്രാർത്ഥനാഗാനങ്ങൾ ആലപിച്ചു. ദീർഘമായ പ്രാർത്ഥനകളിലൂടെ വി. മൂറോൻെറ അത്ഭുതസിദ്ധികൾ വാഴ്ത്തപ്പെട്ടതോടെ ഒന്നാം പ്രദക്ഷിണം ആരംഭിച്ചു. മൂറോൻ കൂദാശയിലെ പ്രധാന ചടങ്ങായ രണ്ടാമത്തെ പ്രദക്ഷിണത്തിന് വഴിയൊരുക്കുന്നതായിരുന്നു ആദ്യത്തെ പ്രദക്ഷിണം.

പ്രദക്ഷിണത്തിനുശേഷം പഴയനിയമത്തിലെ 11 പുസ്തകങ്ങളിൽ നിന്നുള്ള വായനകൾ നടന്നു. തുടർന്ന് കാതോലിക്കാബാവാ തിരശ്ശീലയ്ക്കുള്ളിൽ പ്രവേശിച്ച്

ശേഷം 19-ാം പേജിൽ

# ധ്യാനം

കവിത

ഉമ്മൻ കാട്ടിപ്പറമ്പിൽ

നിർമ്മല ചിത്തനാം നിന്നേ- വധിയ്ക്കുവാൻ
നിർമ്മിച്ചു, നീച-വിസ്താര-പ്രഹസനം
മന്നിന്റെ - ജീവനധിപതി- നിന്റെയാ-
കന്നത്തടിച്ചവർ, ദുഷ്ടരാ കൈകളാൽ
പച്ചത്തടിയിൽ പടച്ചൊരാ- ക്രൂശിനെ
നിശ്ചയം താങ്ങുവാൻ ശക്തനല്ലായ്കയാൽ
നിന്നേ നയിച്ചവർ- തല്ലി- നിൻ ദേഹമോ
നന്നേ മുറിഞ്ഞതിൽ - രക്തമൊഴുകവേ-

തന്നതില്ലന്നവർ - ദാഹം- ശമിക്കുവാൻ
തന്നതോ - ഏറ്റം - പുളിച്ച വീഞ്ഞല്പമായ്
പൂവാൽ അലംകൃതമാകേണ്ട നിൻ ശിരസ്സ്
മുൾമുനകൊണ്ട് മെടഞ്ഞവർ ചൂടവേ
നീ ശിരസ്സു താഴ്ത്തി- സഹിച്ചോരാ വേദന-
ഞാനിന്നു - ഓർത്തെന്നിൽ ലജ്ജ വന്നെങ്കിലായ്

നീ സഹിച്ചെല്ലാം - എനിയ്ക്കായി - എങ്കിലെൻ
പാപങ്ങൾ - നീങ്ങി - നിൻ പുത്രനായ് തീർന്നു ഞാൻ

## മക്കാബിയർ 14

ഫാ. മാത്യു ജോൺ








# സഭ 21-ാം നൂറ്റാണ്ടിൽ: എൻെറ കാഴ്ചപ്പാട്

വീക്ഷണ വേദി

ശാമുവേൽ മാത്യു കടശ്ശനാട്

ആഗോള പ്രശസ്തിയാർജ്ജിച്ച ഓർത്തഡോക്സ് സഭ 21- ാം നൂറ്റാണ്ടിലേയ്ക്ക് പ്രവേശിക്കുമ്പോൾ ലോകമെങ്ങും സ്വീകാര്യമായ വിശുദ്ധിയും പാരമ്പര്യവും പടുത്തുയർത്തേണ്ടത് അനിവാര്യമാണ്.

പുരോഹിതർ അഥവാ Priest എന്ന വാക്കിൽത്തന്നെ, 'P'-Politeness നെ സൂചിപ്പിക്കുന്നു. അതായത് പട്ടക്കാർ താഴ്മയുള്ളവരാകണം. ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിക്കുവാനും ആടുകൾക്ക് വേണ്ടി ത്യാഗം അനുഷ്ഠിക്കുവാൻ സന്നദ്ധനും ആയിരിക്കണം.

'R'- എന്നാൽ Respecting Every one- മറ്റുള്ളവരെ ബഹുമാനിക്കുന്നവർ; ഒരിക്കലും ബഹുമാനം ആഗ്രഹിക്കുന്നവരോ ആവശ്യപ്പെടുന്നവരോ ആയിരിക്കരുത്. അങ്ങാടിയിൽ വന്ദനവും മുഖ്യാസനവും കാംക്ഷിക്കരുത്.

'I' എന്നതിലെ Intelligent ആയ പുരോഹിതന്മാർ സഭയ്ക്കുണ്ടായിരികണം. മാത്രമല്ല, ദൈവദത്തമായ ബുദ്ധിയും കഴിവും നല്ല വഴിക്കുമാത്രം വിനിയോഗിക്കുന്നവരും ആയിരിക്കണം.

E- Educated അഥവാ വിദ്യാസമ്പന്നരായ പട്ടക്കാർ സഭയ്ക്ക് മുതൽകൂട്ടാവണം. വേദശാസ്ത്രത്തിലും സൈക്കോളജിയിലും ഡിഗ്രി എടുത്തവരായാൽ വളരെ നന്ന്. പത്താം ക്ലാസോ, പ്രീഡിഗ്രിയോ കഴിഞ്ഞ് തൊഴിൽരഹിതരായി അലഞ്ഞുനടക്കുമ്പോൾ ജീവിതമാർഗ്ഗത്തിനുവേണ്ടി പട്ടം സ്വീകരിക്കുന്നവരാവരുതെന്ന ചുരുക്കം.

S. പട്ടക്കാർ Simple and Soft-Spoken ആയിരിക്കണം. ലളിതജീവിതം വിനയപൂർവ്വമുള്ള മധുരഭാഷണം, ഇവ പട്ടക്കാർക്ക് ഭൂഷണമായിരിക്കട്ടെ.

T- ഇടയന്മാർ Tolerative ആയിരിക്കണം. എല്ലാം ക്ഷമിക്കുവാനും ത്യജിക്കുവാനും സദാ സന്നദ്ധരായിരിക്കണം.

വിവാഹം ആരും തന്നെ നിർബന്ധപൂർവ്വം സ്വീകരിക്കേണ്ട ഒരു കൂദാശയല്ല. ഉറച്ച തീരുമാനത്തോടെ ദയറാ ജീവിതം തിരെഞ്ഞെടുക്കുന്ന പട്ടക്കാർ അവർക്കുള്ള ഭൗതീകനേട്ടങ്ങളും പിതൃസ്വത്തും സഭയ്ക്കുവിട്ടുകൊടുക്കേണ്ടതും അവരുടെ വാർദ്ധക്യകാല സംരക്ഷണം സഭ ഏറ്റെടുക്കേണ്ടതുമാണ്. ഇത്തരം ത്യാഗികളിൽ മാത്രമായി ദയറായപദവി പരിമിതപ്പെടുത്തുവാൻ ഇത് ഉപകരിക്കും.

ലോകത്തിൻെറ ഏതുകോണിലും ഓർത്തഡോക്സ് പട്ടക്കാരെ തിരിച്ചറിയത്തക്കവണ്ണം അവരുടെ വേഷവിധാനം, പട്ടാള യൂണിഫോം മാതിരി, ഒന്നായിരിക്കണം. താടിമീശ പറ്റെ വെട്ടി, പാൻറും ഷർട്ടുമായി സഭയുടെ ഡിസിപ്ലിൻ പാലിക്കാത്തവരെ സഭയിൽ നിന്നും ഒഴിവാക്കണം. 21-ാം നൂറ്റാണ്ടിനുവേണ്ട വേഷവിധാനം എന്തെന്ന് ഇനിയും നിശ്ചയിക്കാവുന്നതെയുള്ളു. ഡോക്ടർമാരുടെ പ്രൈവറ്റ് പ്രാക്ടീസ്, അദ്ധ്യാപകരുടെ പ്രൈവറ്റ് ട്യൂഷൻ ഇവ സർക്കാർ നിരോധിക്കുന്നതുപോലെ പട്ടക്കാരുടെ ഭൗതികമായ (അവൈദിക) ജോലികൾ പൂർണ്ണമായും നിരോധിക്കേണ്ടതാണ്. ആഴ്ചയിൽ 6 അദ്ധ്യാപനവും ഒരു ദിവസം പള്ളിക്കാര്യവുമായി ജീവിക്കുന്നവർ ഇന്നും ധാരാളമുണ്ട്.

വി. കുർബ്ബാനാർപ്പണത്തിൽ തന്നെ പട്ടക്കാർക്ക് ഒരു യൂണിഫോമിറ്റി ഇല്ല. വി.തക്സാ വള്ളിപുള്ളി വിടാതെ, കഴിയുന്നത്ര ഇമ്പകരമായി ചൊല്ലുക എന്നത് ഒരു മിനിമം ആവശ്യം മാത്രമല്ലല്ലോ? കഴിയുന്നത്ര സുറിയാനി ഒഴിവാക്കുന്നത് നന്നായിരിക്കും. മദ്യപാനികൾക്ക് വി. കുർബ്ബാന നൽകുകയില്ല എന്ന നിയമം ഉണ്ടാകണം.

കോറെപ്പിസ്കോപ്പാസ്ഥാനം, സീനിയോറിറ്റി, കശ്ശീശാ എന്ന നിലയിൽ തെളിയിച്ച കഴിവ് ഇവയുടെ അടിസ്ഥാനത്തിൽ വിവാഹിതരായ പട്ടക്കാരിൽ 10%പേർക്ക് സഭാതലത്തിൽ തിരെഞ്ഞെടുത്തു നൽകേണ്ടതാണ്. അതുപോലെ റമ്പാൻ സ്ഥാനം അവിവാഹിതരായ പട്ടക്കാരിൽ ജീവിതവിശുദ്ധി ഉള്ളവർക്കുമാത്രം നൽകേണ്ടതാണ്. അവിടെയും സഭാ തലത്തിൽ തെരെഞ്ഞെടുപ്പും 10% എന്ന പരിധിയും പാലിക്കണം.

ഇനി മേല്പട്ടക്കാരെപ്പറ്റി നമുക്ക് ചിന്തിക്കാം. ശെമ്മാശ്ശൻ, കശ്ശീശ്ശാ, എന്നീ മൂന്ന് സ്ഥാനങ്ങളേ ഇന്നുള്ളു. മെത്രാപ്പോലിത്താ എന്ന മഹനീയ പദവിയിലെത്താൻ, ഭൗതികനിലയിൽ ചിന്തിപ്പാൻ, ഒരു കശ്ശീശ്ശയ്ക്ക് ഇന്ന് യാതൊരു കടമ്പകളുമില്ല. ആർമിയിലെആദ്യറാങ്കിലുള്ള ഒരു ആഫീസർ പെട്ടെന്ന് ജനറൽ ആകുന്നതുപോലെ! അതിനാൽ കശ്ശീശ്ശയ്ക്കും മെത്രാനുമിടയ്ക്കു ഉചിതമായ ചില (മൂന്നോ, നാലോ) സ്ഥാനമാനങ്ങൾ (Ranks) ക്രമപ്പെടുത്തേണ്ടതും അർഹരായവർമാത്രം ഓരോ സ്ഥാനങ്ങൾ അലങ്കരിക്കേണ്ടുമാണ്. മേല്പട്ടക്കാരെ തിരെഞ്ഞെടുക്കേണ്ടത് 5 വർഷമെങ്കിലും റമ്പാന്മാരായി മാതൃകാ ജീവിതം നയിച്ചവരിൽ നിന്നാകുന്നതാവും ഉചിതം. അങ്ങനെ തിരെഞ്ഞെടുക്കപ്പെട്ടവർ രണ്ടുവർഷമെങ്കിലും ഏതെങ്കിലും ഭദ്രാസനനാധിപനോടൊപ്പം ജീവിച്ച് സഞ്ചരിച്ച് ഭരണനൈപുണ്യം നേടുന്നതുനന്നായിരിക്കും.

ഇന്നു മർത്തോമ്മാ സഭയിൽ കാണുന്നതുപോലെ മെത്രാപ്പോലീത്തന്മാർക്കും 10 വർഷത്തിലൊരിക്കലെങ്കിലും സ്ഥാനമാറ്റം ആവശ്യമാണ്. എങ്കിൽ മാത്രമേ ആകമാന സഭയുടെ വികസന പ്രവൃത്തികൾ എന്ന ലക്ഷ്യം അവർക്ക് ഉണ്ടാവുകയുള്ളു.

ഒരു മെത്രാപ്പോലിത്തായ്ക്കും (ദയറായ പട്ടക്കാർ ആർക്കും തന്നെ) സ്വന്തപേരിൽ ബാങ്കക്കൗണ്ടോ സമ്പാദ്യമൊ പാടില്ല. കാരണം, അവർ ഭൗതിക ജീവിതവും നേട്ടങ്ങളും ത്യജിച്ചു സഭയ്ക്കുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ച

താണല്ലോ നമ്മുടെ വിശ്വാസവും സങ്കല്പവും, ഭദ്രാസന ത്തിന്റെ വരവുചിലവുകൾ ഒരു ട്രസ്റ്റിനു കൈകാര്യം ചെയ്യാ വുന്നതേയുള്ളു.

മെത്രാപ്പോലീത്തമാർക്കു 80 വയസാവുമ്പോൾ നിർബ്ബ ന്ധിത റിട്ടയർമെന്റു നൽകി സഭാ തലത്തിൽ അവരെ സംരക്ഷിക്കേണ്ടതാണ്. 75 വയസ്സിൽ താഴെയുള്ള ഏറ്റ വും സീനിയറായ മെത്രാപ്പോലീത്തയെ കാതോലിക്കാ സ്ഥാനത്തേക്കു അവരോധിക്കാവുന്നതാണ് (കുറഞ്ഞത് 5 വർഷം എങ്കിലും ആസ്ഥാനം അലങ്കരിക്കാമെല്ലൊ) അഥവാ ഒരു തിരഞ്ഞെടുപ്പ് ആവശ്യമായിരുന്നുവെങ്കിൽ പട്ടക്കാർ, കോർ എപ്പിസ്കോപ്പമാർ, റമ്പാന്മാർ ഇവരുടെ സമൂഹം വോട്ടു ചെയ്ത് ഏറ്റവും കൂടുതൽ വോട്ടുലഭിക്കുന്ന മെ ത്രാപ്പോലീത്തായെ അവരോധിക്കാവുന്നതാണ്.

മെത്രാപ്പോലീത്തന്മാരുടെ വിദേശയാത്രകൾ പ. സുന്ന ഹദോസിന്റെ അംഗീകാരത്തോടെ, സഭയുടെ ഏതെങ്കിലും ദൗത്യനിർവ്വഹണത്തിനു വേണ്ടി, മാത്രമായി പരിമിതപ്പെ ടുണേണ്ടതാണ്. ഇന്നുകാണുന്ന കുടെക്കൂടെയുള്ള വിദേ ശയാത്രകളും പണപ്പിരിവും അവരുടെ പൗരോഹിത്യപദ വിയെ തരംതാഴ്ത്തുന്നതായിരിക്കും; അത്രയും നാൾ അവ രുടെ സേവനം സഭയ്ക്കു ലഭിക്കാതെയും വരും.

സഭവക സ്ഥാപനങ്ങളുടെ ഭരണചുമതല ഒരു കമ്മ റ്റിക്കു വിട്ടുകൊടുത്തിട്ടു മെത്രാപ്പോലീത്തമാർ അവയുടെ ഭരണത്തിൽ നിന്നും ഒഴിഞ്ഞുനില്ക്കേണ്ടതാണ്. ഈ വക സ്ഥാപനങ്ങളിലേക്കു · നിയമനം ഓർത്തഡോക്സ് സഭാ ംഗങ്ങളായ റിട്ടയർ ചെയ്ത I.A.S. ഉദ്യോഗസ്ഥർ, പ്രഫസ റന്മാർ, ജഡ്ജിമാർ, എൻജിനിയർമാർ, ഡോക്ടർമാർ തുട ങ്ങിയവരുടെ ഒരു കമ്മീഷനെ ചുമതലപ്പെടുത്തേണ്ടതും നിയമനം ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രമായി സംവരണം ചെയ്യേണ്ടതുമാണ്; അതും പരീക്ഷ യോഗ്യത യുടെയും ജോലി പരിചയത്തിന്റെയും മാനദണ്ഡത്തിൽ മാത്രവും കോഴ വാങ്ങാതെയും, എല്ലാ സ്ഥാപനങ്ങളും മലങ്കരമെത്രാപ്പോലീത്തയുടെ പേരിൽമാത്രം ആയിരിക്കയും വേണം.

പട്ടക്കാരോ മേല്പട്ടക്കാരോ അവരുടെ ആത്മീയ സ്ഥാ നങ്ങൾക്കു യോജിക്കാത്ത നിലപാട് കൈക്കൊള്ളുന്നതായി ബോദ്ധ്യമായാൽ, അഥവാ കാനോനിക നിയമങ്ങളും ദൈവീക കല്പനകളും ലംഘിക്കുകയൊ, മദ്യപാനം, പുക വലി ഇവയിൽ ആകൃഷ്ടരായി കാണുകയോ ചെയ്താൽ എത്രയും വേഗം സഭാകോടതിമുമ്പാകെ വിസ്തരിച്ച് അവരെ സഭയിൽ നിന്നും ഡിസ്മിസ് ചെയ്യേണ്ടതാണ്. എങ്കിൽമാത്രമെ സഭയുടെ പരിപാവനത കാത്തുസൂക്ഷി ക്കുവാനും സഭയുടെ വിശുദ്ധിയും ശ്രേയസും ആഗോള തലത്തിൽ അരക്കിട്ടുറപ്പിക്കുവാനും സാധിക്കുകയുള്ളു. ഇതിനുവേണ്ടി ഒരു disciplinary committee രൂപീകരിക്കാ വുന്നതാണ്. ഈ കമ്മറ്റിയുടെ തീരുമാനം ചോദ്യം ചെയ്യാ തെ സ്വീകരിച്ചു കൊള്ളാമെന്നു പട്ടം ഏൽക്കുമ്പോൾ രേഖാ മൂലം സമ്മതിച്ചു പ്രതിജ്ഞ ചെയ്യേണ്ടതാണ്.

# ആധുനിക 'യരുശലേം' ദേവാലയങ്ങൾ

ഫാ. ഓ. തോമസ്

പത്തുലക്ഷം രൂപാ വരുമാനമുള്ള ഇടവകയിലെ ശുശ്രൂഷക്കാരന് (മറ്റൊരു തൊഴിലുമില്ലാത്ത പൂർണ്ണസമയ ജോലി) പ്രതിമാസ ശമ്പളം 600 രൂപാ. ശുശ്രൂഷക്കാരന് കൈമടക്ക് കിട്ടുന്നു എന്നത് ന്യായം. സമ്പന്നമായ മറ്റൊരിടവകയിൽ ആരെങ്കിലും പുതുതായി ചേരണമെങ്കിൽ മുൻകാല കുടിശിഖയായ 10000 രൂപ കൂടി കൊടുക്കണം. പാലത്തിന് ടോൾ പിരിക്കുന്നതുപോലെ മുൻപ് പള്ളിവെച്ചതിൻെറ ചിലവ് പുതുതായി അംഗത്വം എടുക്കുന്നവർ കൂടി വഹിക്കണമെന്നാണ് പൊതുയോഗത്തിൻെറ ന്യായം.

മറ്റൊരിടവകയ്ക്ക് ധനിക ദരിദ്രഭേദം ഒട്ടുമേ ഇഷ്ടപ്പെടുന്നില്ല. ദൈവരാജ്യത്തിൽ എല്ലാവരും ഒരുമിച്ചാണ് പന്തിയിരിക്കുന്നത്. അതുകൊണ്ട് മാസവരി, പെരുനാൾ വിഹിതം, കവർ പിരിവുകൾ, വിവാഹ വരുമാനം, ഇവയ്ക്കെല്ലാം ഒരേ നിരക്ക്. ആവശ്യമുള്ളവർക്ക് കൂടുതൽ കൊടുക്കാമെന്ന് ഒരു സൗജന്യം ചെയ്തിട്ടുണ്ട്. അത് മറക്കാനാവുകയില്ല.

മറ്റൊരു പള്ളിയിൽ 2 ലക്ഷം രൂപവരെ പ്രതിവർഷം ലാഭമുണ്ടാക്കുന്ന സ്കൂൾ. അദ്ധ്യാപകരുടെ ശമ്പളം 350നും 500നും ഇടയിൽ. മൂല്യബോധം വർദ്ധിക്കുവാനുള്ള വിദ്യാഭ്യാസമാണത്രേ അവർ നൽകുന്നത്.

ക്രൈസ്തവർക്കെതിരേ പീഡനം നടക്കുന്നതിനാൽ വിവിധസഭകൾ കൂടുതൽ ഐക്യത്തിലേയ്ക്ക് വരണമെന്ന് ഉറക്കെ ചിന്തിക്കുന്ന കാലം. പക്ഷെ പണത്തിൻെറ കാര്യത്തിൽ ചിന്ത വേറേ. ഹാൾ വാടക, വീഡിയോ ഫീസ്, വിവാഹ സംഭാവന ഇവയ്ക്ക് സ്വസമുദായമാണെങ്കിൽ കിഴിവുണ്ട്. വേറേ സമുദായമാണോ രണ്ടിരട്ടിയും, നാലിരട്ടിയും, സൗകര്യം പോലെ അത് കൈക്കാരൻെറ ഇഷ്ടത്തിന് പൊതുയോഗം വിട്ടിരിക്കുന്നു. കൂടുതൽ വരുമാനം ഉണ്ടാക്കിയാൽ കൈക്കാരനെ അടുത്ത വർഷവും സ്ഥാനത്ത് തുടരാൻ അനുവദിക്കും. അല്ലെങ്കിൽ സ്ഥാനം തെറിപ്പിക്കും.

വലിയ പള്ളികളിൽ വിശ്വാസികൾ എങ്ങോട്ട് തിരിഞ്ഞാലും കാശുവേണം. നേർച്ച ഇടുന്നതുകൂടാതെ സാധുക്കൾക്ക് വല്ലതും കൊടുക്കണമെങ്കിൽ അതിന് വഞ്ചിപ്പടി വേറേ. നിശ്ചിതവരുമാനത്തിൽ നിന്ന് ദരിദ്രന് കൊടുക്കാനാവുകയില്ലല്ലോ. കുർബ്ബാനപണം ജീവനുള്ളവർക്കും മരിച്ചവർക്കും വേറേ വേറേ. ഹാളിനുവാടക, വീഡിയോ ക്യാമറാ ഫീസ്, ഇടക്കുർബ്ബാന, ഒറ്റയ്ക്കും മൂന്നിനും വെവ്വേറെ ഫീസ്. ഒരു പെരുനാൾ ഉണ്ടായിരുന്നത് മൂന്നും നാലും ആയി വർദ്ധിപ്പിച്ചു. അതിനും പ്രത്യേക പിരിവുകൾ, സഭാദിനം, സെമിനാരി ദിനം, ഭദ്രാസന ദിനം, മിഷൻ വികസനം, സൺഡേസ്കൂൾ കവറുകൾ നിർബന്ധം.മനസ്സില്ലാ മനസ്സോടെയെന്നപോലെ കൺവൻഷൻ ഇടവകയുടെയും, സംയുക്തത്തിൻെറയും, ഐക്യത്തിൻെറയും സംഭാവനകൾ വേറേ. ഹാശാ ആഴ്ച പിരിവ്, ദുഃഖവെള്ളി കഞ്ഞിപ്പിരിവ്, യൽദോ നോമ്പിലും വലിയ നോമ്പിലും നടക്കുന്ന ധ്യാനകഞ്ഞിക്കു സംഭാവന വേറേ. ആത്മീക സംഘടനകളുടെ ഗ്രൂപ്പ് മീറ്റിംഗിനു വേറേ പിരിവ് എന്നുവേണ്ടാ പള്ളിയോടു ബന്ധപ്പെട്ട പിരിവിനങ്ങളുടെ ലിസ്റ്റ് എഴുതാൻ തുടങ്ങിയാൽ പേജുകൾ തികയാതെവരും. സാമ്പത്തികമായി സൗകര്യമുള്ളവർക്ക് ഇതൊന്നും വലിയ പ്രശ്നമല്ലായിരിക്കാം. അഭിമാനം വലിയ പ്രശ്നമാകാത്ത പാവപ്പെട്ടവർ പലതിനേയും തള്ളിക്കളയും. സൗകര്യമുണ്ടെങ്കിൽ കൊടുക്കും. ഇല്ലെങ്കിൽ കൊടുക്കയുമില്ല അത്രതന്നെ.

ഇതിനു രണ്ടിനുമിടയിൽ നിൽക്കുന്ന ഒരു വിഭാഗമുണ്ട്. പള്ളിയോടും ആത്മീയ പ്രവർത്തനങ്ങളോടും ബന്ധപ്പെട്ട് പ്രവർത്തിക്കണമെന്ന് ആഗ്രഹിക്കുന്നവർ. ഞെരുക്കങ്ങൾ പുറമേ കാണിക്കാതെ ഉള്ളതുകൊണ്ട് തൃപ്തരായി അഭിമാനം നഷ്ടപ്പെടുത്താതെ ജീവിക്കണമെന്ന് ആഗ്രഹിക്കുന്നവർ. എക്കാലത്തും സഭയെതാങ്ങി നിർത്തിയിട്ടുള്ളവർ ഈ സാധാരണക്കാരാണ്. എന്തുകൊണ്ടെന്നാൽ ആരാധനയിൽ നിത്യവും സംബന്ധിക്കുന്നത് ഇക്കൂട്ടരാണല്ലോ. ഈ കൂട്ടരിൽ സാമ്പത്തികമായി ബുദ്ധിമുട്ടനുഭവിക്കുന്നവർ അനേകരുണ്ട്. അവർക്ക് സഭയുടെ അംഗത്വം ഭാരമാകുന്ന നിലയിലേക്കാണ് കാര്യങ്ങൾ നീങ്ങുന്നത്.

ഇത്രയും ഭാരം പാവപ്പെട്ടവരുടെ മേൽ വയ്ക്കുന്നത് ശമ്പളവിഹിതം അടയ്ക്കാൻ പാടുപെടുന്ന ചെറിയ ഇടവകകളാണെങ്കിൽ മനസ്സിലാക്കാമായിരുന്നു. മറിച്ച് സമ്പന്ന ഇടവകകളാണ് പള്ളിയെ കച്ചവടസ്ഥാപനമാക്കിയിരിക്കുന്നത്. ചരിത്രവും അങ്ങനെതന്നെയാണല്ലോ. കള്ളന്മാരുടേയും കൊള്ളക്കാരുടേയും ഗുഹയായിമാറിയത് യരുശലേം ദേവാലയമായിരുന്നല്ലോ. അത്തരം'യരുശലേമുകൾ ' എല്ലാ സഭകളിലും വർദ്ധിച്ചുവരുന്നു. നീതിബോധം തൊട്ടുതീണ്ടിയിട്ടില്ലാത്ത, പണമിടപാടുകളിൽ കച്ചവട മനോഭാവം പുലർത്തുന്ന ദേവാലയങ്ങൾ ശൂന്യമാക്കുന്ന മ്ലേഛത നില്കരുതാത്തിടത്ത് നിർത്തിയ യരുശലേം ദേവാലയത്തെപോലെ അധഃപതിച്ചിരിക്കുന്നു.

ദൈവമില്ലാത്ത, ധാർമ്മികബോധമില്ലാത്തവർ എന്നു നാം വിശേഷിപ്പിക്കുന്നവർ നേതൃത്വം കൊടുക്കുന്ന സെക്കുലർ ഗവൺമെൻറുകൾ പോലും തീരുമാനങ്ങളിലെങ്കിലും ഇതിനേക്കാൾ നീതിബോധം കാണിക്കുന്നുണ്ട്. (പ്രയോഗത്തിൽ പൂർണ്ണമായി വരുത്താനായില്ലെങ്കിലും).ദാരിദ്രരേഖയ്ക്ക് താഴെയുള്ളവർക്ക് റേഷൻ വിലയിൽ കുറവ്. നികുതിയിളവുകൾ, ദരിദ്രവിഭാഗങ്ങൾക്ക് പലവിധം പെൻഷനുകൾ, സൗജന്യ വൈദ്യ സഹായം ഇവയൊക്കെ നൽകുന്നുണ്ട്. തത്വത്തിൽ അവർ കാണി

ക്കുന്ന നീതിബോധം പോലും പള്ളികളിൽ പ്രകടമാകുന്നില്ല. നിങ്ങളുടെ നീതി പരീശന്മാരുടെ നീതിയെ കവിയുന്നില്ലെങ്കിൽ കഷ്ടം എന്നുകർത്താവ് പറഞ്ഞത് നമ്മെ കുറിച്ച് തന്നെയല്ലേ.?

എല്ലാറ്റിനും വിലക്കയറ്റമുള്ള സമൂഹത്തിൽ കുർബ്ബാനപണത്തിന് എന്തിന് വിലകുറയ്ക്കണം എന്ന ചിന്തയ്ക്കാണ് പ്രാബല്യം എന്ന് തോന്നിപ്പോകുന്നു. പോരെങ്കിൽ വൈദികർക്ക് ശമ്പളം കൂട്ടി എന്നതാണ് എല്ലാറ്റിനും കാരണമായിപറയുന്നത്. സത്യം എവിടെ നിൽക്കുന്നു? കേരളത്തിനുള്ളിൽ ഏറ്റവും സീനിയർ വൈദികർ വാങ്ങിക്കുന്ന ശമ്പളം ഏകദേശം 3750 രൂപാ മാത്രമാണ്. സമ്പന്ന ഇടവകകൾ ശമ്പളവിഹിതം കൊടുക്കുന്നത് പ്രതിമാസം 5000ത്തിനും 7000ത്തിനുമിടയിൽ മാത്രമായിരിക്കും. വർഷത്തിൽ 60000 ത്തിനും 85000നും ഇടയ്ക്കുള്ള തുക. ലക്ഷങ്ങൾ വരുമാനമുള്ള സഭകൾ ബാക്കി തുക എന്തിനു വിനിയോഗിക്കുന്നു. അധികം വരുന്ന തുക അവിടവിടെ കുഴിച്ചിടുകയോ, ആർഭാടമായ പെരുന്നാളുകൾക്ക് ചെലവഴിക്കുകയോ അല്ലാതെ ക്രിയാത്മകമായി എന്തുചെയ്യുന്നു? പണം ദുർവിനിയോഗം ചെയ്യുന്നതും, പാവങ്ങളെ ഞെക്കിപ്പിഴിയുന്നതുമെല്ലാം ക്രിസ്തുവിന്റെ ശരീരമായ സഭയിൽ എങ്ങനെ നീതികരിക്കാനാവും?

യഹൂദന്മാരുടെ നാശത്തിന് കാരണമായി ഒരു യരുശലേം ദേവാലയം മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആ സ്ഥാനത്ത് അനേകം യരുശലേം ദേവാലയങ്ങൾ ഉള്ള സഭകൾ, എങ്ങനെ കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിക്കാനാവും? കഴിവുള്ളവർ ചിന്തിക്കട്ടെ.

**Death Anniversary**

**(29-04-1999)**



**C.G.George**

Chumalathe, Ambattuvilail, Kaipattoor, Pathanamthitta

Insearted By:

Sorrowing Family

## ഗിവ്സൈറ്റ് പ്രൊജക്ട്

**കാര്യമ്പാടി കണ്ണാശുപത്രി, P.O., കാര്യമ്പാടി - 673 591 വയനാട്, കേരള, ഇൻഡ്യ.**

ഒരു ട്രൈബൽ ജില്ലയായി അറിയപ്പെടുന്ന വയനാട്ടിൽ മലങ്കരസഭാവകയായി 1986 ജനുവരി 17നു കാര്യമ്പാടി കണ്ണാശുപത്രി ആരംഭിച്ചു. ഈ സ്ഥാപനത്തിന്റെ പ്രസിഡണ്ടും രക്ഷാധികാരിയും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയാണ്. വൈസ് പ്രസിഡണ്ട് അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമിസ് തിരുമേനിയാണ്. അർഹിക്കുന്ന സാധു രോഗികളെ ഇവിടെ സൗജന്യമായി ചികിത്സിക്കുന്നു. അവർക്ക് ഭക്ഷണവും നൽകിവരുന്നു. 1997 സാമ്പത്തിക വർഷത്തിൽ മാത്രം 7,10,671 രൂപയുടെ സൗജന്യ ചികിത്സ നല്കുകയുണ്ടായി. 1998 മാർച്ച് 31 വരെ 6178 നേത്ര ശസ്ത്രക്രിയ നടത്തിയതിൽ 2126 എണ്ണം സൗജന്യമായിരുന്നു. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള ശസ്ത്രക്രിയ കൂടുതൽ ചിലവുള്ളതാണെങ്കിലും 1034 പേർക്ക് സൗജന്യമായി നടത്തിക്കൊടുത്തു.

ആശുപത്രിയുടെ കമ്മ്യൂണറ്റി ഐകെയർ സന്നദ്ധഭടന്മാർ വയനാട്ടിലെ വിവിധ ഗ്രാമപഞ്ചായത്തുകളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇവർ ഓരോ ഭവനങ്ങളിലും കടന്നുചെന്ന് കാഴ്ചയില്ലാത്ത പാവപ്പെട്ടവരെ പ്രത്യേകിച്ചും ആദിവാസികളെ തേടിപ്പിടിച്ച് ആശുപത്രിയിൽ എത്തിക്കുന്നു. ഇവരെ ആശുപത്രിയിൽ കിടത്തി, ചികിത്സയും ഭക്ഷണവും നല്കി, ശസ്ത്രക്രിയ നടത്തി കാഴ്ചയുള്ളവരാക്കി തിരിച്ചയയ്ക്കുന്നു. തിമിരം മൂലം അന്ധരായി ജീവിതത്തിൽ ആശയില്ലാതെ നരകിച്ചു കഴിയുന്ന ഈ മനുഷ്യമക്കൾക്കു ഒരു പുതിയ ജീവിതം നല്കുവാൻ കാര്യമ്പാടി കണ്ണാശുപത്രിയുടെ "ഗിവ്സൈറ്റ് പ്രോജക്ടിലൂടെ" മലങ്കരസഭയ്ക്കു സാധിക്കുന്നു.

ഈ മഹത്തായ പ്രവർത്തനത്തിന് സന്മനസ്സുള്ളവരുടെ സഹായം ഞങ്ങൾ അഭ്യർത്ഥിക്കുന്നു. IOL വച്ച് ഒരന്ധന് കാഴ്ചനല്കാൻ മേലിൽ 1000 രൂപയും സാധാരണ ശസ്ത്രക്രിയ വഴി കാഴ്ചനല്കാൻ 500 രൂപയും ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവന നല്കിയാൽ നിങ്ങളുടെ സഹായത്താൽ ഏതെങ്കിലും ഒരു പാവപ്പെട്ട അന്ധൻ കാഴ്ചയുള്ളവനായി മാറുന്നു. കാഴ്ച ലഭിച്ചയാളെ സംബന്ധിച്ച വിവരങ്ങൾ നിങ്ങളെ അറിയിക്കുന്നതുമാണ്.

നിങ്ങളുടെ സംഭാവനകൾ ചെക്ക്/ഡ്രാഫ്ട്/മണിഓർഡർ ആയിട്ട് ഗിവ്സൈറ്റ് പ്രോജക്ടിലേക്കുള്ള സംഭാവന എന്നെഴുതി ആശുപത്രി ഡയറക്ടർ ഡോ. പി.ഐ. മോഹൻ **-M.S., D.O., M.S.; M.O.S.C.** മെഡിക്കൽ മിഷൻ ഐഹോസ്പിറ്റൽ, **P.O. കാര്യമ്പാടി, 673591, വയനാട്, കേരള** എന്ന വിലാസത്തിൽ അയച്ചുതരിക.

*N.B.:* 1. സംഭാവനകൾ നല്കുന്നവർക്ക് ഇൻകംടാക്സ് 80 G പ്രകാരം ടാക്സ് ആനുകൂല്യം കിട്ടുന്നതാണ്. 2. വിദേശങ്ങളിൽ നിന്നുള്ള സഹായങ്ങൾ സ്വീകരിക്കുന്നതിനു കേന്ദ്രഗവൺമെന്റിൽ നിന്നുള്ള പ്രത്യേക അനുവാദം (FCRA) ഈ ആശുപത്രിക്കു ലഭിച്ചിട്ടുണ്ട്.

**ആശുപത്രി സമിതിക്കുവേണ്ടി സെക്രട്ടറി *(ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്)***

# പ.പാമ്പാടി തിരുമേനി

(പി.സി. യോഹന്നാൻ റമ്പാൻ)

പ.പാമ്പാടി തിരുമേനിയെപ്പറ്റി ചിന്തിക്കുമ്പോൾ പല കാര്യങ്ങളാണ് ഓർമ്മയിൽ വരുന്നത്. ഒന്നാമതായി അദ്ദേഹത്തിൻെറ ദൈവഭക്തി.- 1885 ഏപ്രിൽ 5-ാം തീയതി ജനിച്ച അദ്ദേഹം 1899 ഫെബ്രുവരി 5-ന് ശെമ്മാശ്ശനായും 1906 ജൂലൈ 28-ന് കത്തനാരായും പിറ്റേദിവസം 29-ന് റമ്പാനായും ഉയർത്തപ്പെട്ടു. കേവലം 21-ാം വയസ്സിൽ റമ്പാൻ സ്ഥാനം സ്വീകരിച്ചതായി മലങ്കര സഭാചരിത്രത്തിൽ ആരും കാണുകയില്ല. അദ്ദേഹത്തിൻെറ ദൈവഭക്തിയും ജീവിതനിർമ്മലതയും കണ്ടാണ് ചെറുപ്പത്തിൽ റമ്പാൻ സ്ഥാനത്തേയ്ക്ക് ഉയർത്തുവാൻ സഭാഭാസുരൻ വട്ടശ്ശേരി തിരുമേനിയും മുറിമറ്റത്ത് പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും തീരുമാനിച്ചത്. രണ്ടാമതായി - ആ ജീവിതത്തിൻെറ നൈർമ്മല്യവും, ലാളിത്യജീവിതവും, കാപട്യമില്ലാത്ത ആ വ്യതനിഷ്ഠയും, നോമ്പും പ്രാർത്ഥനയും അദ്ദേഹത്തിൻെറ രണ്ട് ചിറകുകളായിരുന്നു. ശെമ്മാശ്ശനായിരിക്കുമ്പോൾത്തന്നെ ഉപവാസമനുഷ്ഠിച്ചും മഴയ്ക്കുവേണ്ടി പ്രാർത്ഥിച്ച് നാടിൻെറ നന്മയ്ക്കുവേണ്ടി ഉപവസിച്ചു. മഴ പെയ്ത് മനുഷ്യന് വെള്ളം ലഭിച്ചു. മൂന്നാമതായി പാവപ്പെട്ടവർക്കുവേണ്ടി സഹായത്തിൻെറ കൈനീട്ടിക്കൊടുത്ത് അവരെ ഉയർത്തുവാനും തല്പരനായിരുന്നു. തിരുമേനി പറയുന്നു " എനിക്ക് കാക്കുപ്പായമുള്ളപ്പോൾ കമ്മീസ് ഇല്ലായിരുന്നു. കമ്മീസ് ഉള്ളപ്പോൾ കാക്കുപ്പായമില്ലായിരുന്നു. അവിടെ നിന്നും ജീവനുള്ള ദൈവമാണ് എന്നെ ഈ നിലയിൽ ഉയർത്തിക്കൊണ്ട് വന്നത്. " ദൈവത്തിലുള്ള അദ്ദേഹത്തിൻെറ ശരണം നമുക്ക് കാണുവാൻ സാധിക്കും.



പ. പാമ്പാടി തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ
ഏപ്രിൽ4,5 തീയതികളിൽ പാമ്പാടി ദയറായിൽ ആഘോഷിക്കുന്നു.

നാലാമതായി തിരുമേനി വലിയ ദാനശീലനായിരുന്നു. വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത് ഭാഗ്യം എന്ന നമ്മുടെ കർത്താവിൻെറ കല്പന അദ്ദേഹം പാലിച്ചിരുന്നു. മനുഷ്യർക്കും പക്ഷിമൃഗാദികൾക്കും ഭക്ഷണം കൊടുത്ത് അവയെ തൃപ്തിപ്പെടുത്തുന്നതിൽ അദ്ദേഹം നിർവൃതി നേടി.കൊടുക്കുന്തോറും ഏറിടും എന്നത് അദ്ദേഹത്തിൻെറ ജീവിതത്തിൽ അർത്ഥവത്തായിരുന്നു. ധാരാളമായി തിരുമേനിക്ക് ലഭിച്ചു. ഭക്ഷണസാധനങ്ങളും പണവും അദ്ദേഹം വാരിക്കൊടുത്തു. നല്ലവരേയും ദുഷ്ടരേയും ഒരുപോലെ സ്നേഹിച്ചു. അതിനാൽ പലരും തിന്മപ്പെട്ട വഴിയിൽ നിന്നും നല്ലവഴിയിലേയ്ക്ക് കടന്നുവന്നു. പൂർണ്ണമായി സ്വയം മറ്റുള്ളവരുടെ നന്മയ്ക്കുവേണ്ടി നൽകുവാനുള്ള അഭേദ്യമായ ആഗ്രഹമാണ് ക്രിസ്തീയമായ ആതിഥ്യത്തിൽ പ്രതിഫലിക്കുന്നത്. തനിക്കുവേണ്ടി ഒന്നും കരുതിവയ്ക്കാതെ മറ്റുള്ളവരുടെ വലിപ്പച്ചെറുപ്പം നോക്കാതെ സ്നേഹം നിറയുന്ന മനസ്സോടെയാണ് തിരുമേനി തന്നെ കാണാൻ വരുന്നവരെ സ്വീകരിച്ചിരുന്നത്. അവർക്ക് വിശപ്പിന് ഭക്ഷണവും, ദാഹത്തിന് കുടിപ്പാനും തൻെറ സ്വന്തം കൈകൊണ്ട് എടുത്തുകൊടുക്കുകയും ചെയ്യുമായിരുന്നു. സഹായം അർഹിക്കുന്നവർക്ക് സ്വന്തം കൈപ്പെട്ടി തുറന്ന് സംഭാവന കൊടുക്കുമായിരുന്നു. അതും രഹസ്യമായി സഹായിച്ചു. ഇടം കൈ ചെയ്യുന്നത് വലം കൈ അറിയുന്നില്ല. ദീനാനുകമ്പയിൽ മുമ്പനായിരുന്ന തിരുമേനി സാധുക്കളെ സഹായിക്കുവാൻ തീരെ മടിച്ചിരുന്നില്ലെന്ന് മാത്രമല്ല, അതിനായി എത്ര കഷ്ടപ്പെടുവാനും തയ്യാറായിരുന്നു. അർഹിക്കാത്തവർ സഹായത്തിനുവരുമ്പോൾ നിരസപ്പെടാതിരുന്ന തിരുമേനി അവർ തന്നെ വീണ്ടും വീണ്ടും സഹായം തേടുമ്പോൾ കൊടുക്കുമായിരുന്നു. സൂത്രശാലികളായ പലരും അമിതമായി പണം നേടുന്നുണ്ടെന്ന് ധരിപ്പിച്ചവരോടുള്ള മറുപടി ഇതായിരുന്നു." സ്വർഗ്ഗസ്ഥനായ പിതാവ് ദുഷ്ടന്മാരുടെ മേലും പാപികളുടെ മേലും തൻെറ സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടെ മേലും നീതികെട്ടവരുടെ മേലും മഴ പെയ്യിക്കുകയും ചെയ്യുന്നല്ലോ (വി.മത്തായി. 5-45) പിന്നെ നാം അതിൽകൂടുതൽ ചിന്തിക്കാനുണ്ടോ." മനുഷ്യരോട് മാത്രമല്ല പക്ഷിമൃഗാദികളോടും അളവറ്റ സ്നേഹം അദ്ദേഹം കാണിച്ചിരുന്നു. അരിയുടെ ദൗർലഭ്യം കൊണ്ട് ദയറായിൽ വിഷമിച്ചിരുന്നപ്പോഴും കാക്കകളേയും പ്രാവുകളേയും അരി വാരിതിറ്റാൻ അദ്ദേഹം മടിച്ചില്ല. നിഷ്കപട ജീവികളായ പ്രാവുകൾ തിരുമേനി രഹസ്യപ്രാർത്ഥന കഴിഞ്ഞ് പള്ളിയിൽ നിന്ന് ഇറങ്ങിവരുമ്പോൾ അദ്ദേഹത്തിൻെറ തോളിലും കൈകളിലും വന്നിരിക്കുന്നത് ഈ ലേഖകൻ ഓർക്കുന്നു. ഏലിയാ ദീർഘദർശിക്ക് കാക്കയാണ് ക്ഷാമകാലത്ത് അപ്പംകൊടുത്തിരുന്നത് എന്ന് പറഞ്ഞാണ് കാക്കകൾക്ക് തീറ്റി കൊടുത്തിരുന്നത്.

ശേഷം 19-ാം പേജിൽ

പുസ്തകനിരൂപണം

അഡ്വക്കേറ്റ് പി.സി. മാത്യൂ പുലിക്കോട്ടിൽ

# പി.സി. കോരുത് *(ജീവചരിത്രം)*

(ഗ്രന്ഥ കർത്താ: കെ.വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ളിഷേഴ്സ് മാങ്ങാനം, കോട്ടയം-18 പേജ് 148 വില 30 രൂപ)

സാഹിത്യകാരനും, പത്രപ്രവർത്തകനും തികഞ്ഞ സഭാസ്നേഹിയുമായിരുന്ന പി.സി. കോരുതിന്റെ ജീവചരിത്രം ഗ്രന്ഥരൂപേണ കെ.വി. മാമ്മനിൽ നിന്നും നമുക്ക് കൈവന്നിരിക്കുന്നു. പ്രഗൽഭനും, അതുല്യപ്രഭാവനുമായിരുന്ന മലയാള മനോരമ പത്രാധിപർ കെ.സി. മാമ്മൻ മാപ്പിളയുടെ കീഴിൽ നാലു ദശാബ്ദകാലം നിസ്തുല സേവനമനുഷ്ഠിച്ച പി.സി. കോരുതിന്റെ ജീവിതം ഉത്തേജനം നൽകുന്നതാണ്. കോരുതിന്റെ പ്രയത്നശീലവും, ദയാവായ്പും, സംസ്കാര സമ്പന്നമായ സൽപെരുമാറ്റവും മറ്റുള്ളവർക്ക് അനുകരിക്കാൻ ഉതകുന്നവയാണ്. ആ ധന്യ ജീവിതത്തെ ഇപ്പോഴത്തെ തലമുറക്ക് പരിചയപ്പെടുത്തുന്നതിൽ ഗ്രന്ഥകർത്താവ് തികച്ചും വിജയിച്ചിരിക്കുന്നു.

ഈ ജീവ ചരിത്രഗ്രന്ഥത്തിൽ ഒട്ടനവധി പേരുടെ തിളങ്ങുന്ന മുഖങ്ങൾ നമുക്ക് കാണാവുന്നതാണ്. മൺമറഞ്ഞു പോയ സമുദായ പ്രമുഖരായ കെ.സി. മാമ്മൻ മാപ്പിള, എം.എ. ചാക്കൊ, എ.എം. വർക്കി, ഒ.എം. ചെറിയാൻ, കെ.കെ. ലൂക്കോസ്, ഇ.ജെ. ജോൺ വക്കീൽ മുതലായവരുടെ. ജീവചരിത്രത്തിന്റെ നാലതിരുകളിൽ ഒതുങ്ങിനിൽക്കാതെ ഗ്രന്ഥകർത്താവിന്റെ തൂലിക സാഹിത്യഗവേഷകന്മാർക്കു വിരുന്നൂട്ടുവാൻ ഏതാനും വിഭവങ്ങളും ശേഖരിച്ചുവെച്ചിട്ടുണ്ടെന്നുള്ളത് ഈ പുസ്തകത്തിന്റെ പ്രത്യേകതയാണ്. മഹാകവി വള്ളത്തോളിന്റെ പ്രശസ്തകൃതിയായ മഗ്ദലനറിയം എന്ന കൃതിക്ക് ആ പേർ എങ്ങിനെ ലഭിച്ചു എന്നും, ആ പദ്യ കൃതിയുടെ ഉൽഭവം എങ്ങിനെയായിരുന്നു എന്നും മറ്റും പി.സി. കോരുതിന്റെ ലേഖനം ഉദ്ധരിച്ചുകൊണ്ട് കെ.വി. മാമ്മൻ ചൂണ്ടിക്കാണിച്ചു തരുന്നുണ്ട്. സാഹിത്യവിദ്യാർത്ഥികൾക്ക് ആ വിവരങ്ങൾ വിലപ്പെട്ടതായിരിക്കും. എത്രപേർക്ക് അറിയാം മാർ ദീവന്നാസിയോസ് ബർ സ്ലീബി എഴുനൂറ് വർഷം മുമ്പ് സുറിയാനിയിൽ എഴുതിയ പീഡാനുഭവ ആഴ്ചയിലെ പ്രൂമിയോനിൽ നിന്നും ലഭിച്ച സുന്ദര ഭാവനകളാണ് മഗ്നല മറിയം കാവ്യത്തിൽ മഹാകവി വള്ളത്തോൾ നിർലോഭം എടുത്ത് ഉപയോഗിച്ചിട്ടുള്ളതെന്ന്? ഈ ജീവചരിത്രഗ്രന്ഥത്തിലെ 'മഗ്ദലന മറിയം-ഉദ്ഭവ ചരിത്രം' എന്ന ആറാം അദ്ധ്യായം പ്രൂമിയോനും, വള്ളത്തോൾ കവിതയും തമ്മിലുള്ള താരതമ്യ പഠനത്തിന് കെ.വി. മാമ്മൻ നീക്കിവെച്ചതു ഉചിതമായിട്ടുണ്ട്.

തിരുകൊച്ചി മുഖ്യമന്ത്രിയായിരുന്ന സി. കേശവന്റെ പ്രസിദ്ധമായ കോഴഞ്ചേരി പ്രസംഗം, ആലപ്പുഴ പ്രസംഗം, മുതലയാവ മനോരമയ്ക്കുവേണ്ടി അതിന്റെ കാമ്പും, കാതലും, ഗൗരവവും കൈവിടാതെ'റിപ്പോർട്ട്'ചെയ്തത് പി.സി. കോരുതായിരുന്നു. ആ പ്രസംഗങ്ങൾ ഈ ജീവചരിത്രഗ്രന്ഥത്തിൽ നമുക്ക് വായിക്കാം. പത്രപ്രവർത്തനത്തിന്റെ നാനവശങ്ങളെക്കുറിച്ച് ഈ പുസ്തകത്തിൽ പലേടത്തായി പ്രസ്താവിച്ചിട്ടുണ്ട്. മലയാള മനോരമയിൽ അനേകവർഷം പി.സി. കോരുതുമായി സഹപ്രവർത്തകർ എന്ന നിലയിൽ ജോലി ചെയ്തിട്ടുള്ള ഗ്രന്ഥ കർത്താവിന്റെ വാക്കുകൾക്ക് അനുഭവത്തിന്റെ ചൂടും, എരുവും ദർശിക്കാവുന്നതാണ്. പുസ്തകം വായിച്ചു തീർന്നാൽ മലയാള മനോരമ പത്രമാഫീസിൽ കുറച്ചുനേരം ചുറ്റിനടന്ന് പുറത്തുവന്ന പോലെ അനുഭവപ്പെടും.

ഇന്ത്യാ ചരിത്രത്തിൽ ഭാമിനി- വിജയനഗര സാമ്രാജ്യങ്ങളെക്കുറിച്ചു പറയുമ്പോൾ forgotten empire എന്നു പറയാറുണ്ട്. അതുപോലെ മലയാള മനോരമയുടെ സുദീർഘചരിത്രത്തിലെ മറക്കപ്പെട്ട മനോരമയാണ് കുന്നംകുളം മലയാള മനോരമ. 1938 സെപ്തംബർ 10ന് തിരുവതാംകൂർ ദിവാനായിരുന്ന സി.പി. രാമസ്വാമി അയ്യർ മനോരമ കണ്ടുകെട്ടി പത്രം നിരോധിച്ചു. പ്രസ്സും, കെട്ടിടങ്ങളും പൂട്ടിമുദ്രവച്ചു. പുലിക്കോട്ടിൽ തിരുമേനിമാരുടെ കുടുംബത്തിൽ ജനിച്ച പി.ഐ. ഉട്ടൂപ്പ് എന്ന അതിസാഹസിയായ ഒരു കുന്നംകുളം നസ്രാണി കുന്നംകുളത്തുള്ള തന്റെ എ.ആർ.പി. പ്രസ്സിൽ അച്ചടിച്ച മനോരമ ഒരു ലക്കം പോലും മുടങ്ങാൻ ഇടവരാതെ ഉടൻ പ്രസിദ്ധപ്പെടുത്തി കോട്ടയത്തു കൊണ്ടുപോയി വിറ്റു. അങ്ങിനെ മനോരമ ഇറങ്ങേണ്ട ദിവസംതന്നെ കോട്ടയത്ത് വായനക്കാരുടെ കരങ്ങളിൽ ചെന്നെത്തി. അന്ന് യാത്ര സൗകര്യങ്ങൾ കുറവായിരുന്നു. അന്ന് കുന്നംകുളത്ത് വൈദ്യുതിയും ഉണ്ടായിരുന്നില്ല. എന്നിട്ടും മനോരമ എ.ആർ.പി. പ്രസ്സിൽ അച്ചടിച്ച് കോട്ടയത്തു കൊണ്ടുപോയി വിതരണം ചെയ്തത് ആശ്ചര്യകരമായി തോന്നുന്നു. രോമാഞ്ചത്തോടുകൂടി മാത്രമെ കെ.വി. മാമ്മൻ രേഖപ്പെടുത്തിയിട്ടുള്ള ആ കുന്നംകുളം മനോരമയെക്കുറിച്ചുള്ള വിവരങ്ങൾ വായിക്കുവാൻ സാധിക്കുകയുള്ള. സ്വാതന്ത്ര്യ പ്രാപ്തിക്കുശേഷം മലയാള മനോരമ കോട്ടയത്തു നിന്നു് വീണ്ടും പ്രസിദ്ധീകരിക്കാൻ തുടങ്ങിയപ്പോഴേക്കും ശ്രീ ഉട്ടൂപ്പ് രോഗാതുരനായി തീർത്തും ശയ്യാവലംബിയായി കഴിഞ്ഞിരുന്നു. മനോരമ വീണ്ടും കോട്ടയത്തു നിന്നും പ്രസിദ്ധീകരിച്ചപ്പോൾ ഭഗീരഥപ്രയത്നം ചെയ്ത് ഉട്ടൂപ്പ് മനോരമ പ്രസിദ്ധീകരിച്ച കാര്യം തീർത്തും വിസ്മരിക്കപ്പെട്ടു. അതിനെക്കുറിച്ച് ഇട്ടൂപ്പ് ഇറക്കിയ സ്മരണയും അതിന് മഹാമനസ്കനായ കെ.സി. മാമ്മൻ മാപ്പിള പാശ്ചാത്താപ വിവശനായി മനോരമയിൽ എഴുതി പ്രസിദ്ധീകരിച്ച ക്ഷമായാചനയും ഈ ഗ്രന്ഥത്തിൽ എടുത്ത് ചേർത്തതിൽ ഗ്രന്ഥ കർത്താവിനെ സഹൃദയ ലോകം അഭിനന്ദിക്കുക തന്നെ ചെയ്യും. യശഃശ്ശരീരനായ പുലിക്കോട്ടിൽ ഉട്ടൂപ്പിന്റെ ആത്മാവ് അങ്ങേലോകത്തിലിരുന്ന് ഇതുകണ്ട് ആനന്ദബാഷ്പം ചൊരിയുന്നുണ്ടാകുമെന്ന് വിശ്വസിക്കാം.

ഈ ഗ്രന്ഥത്തിന് അവതാരിക എഴുതിയിട്ടുള്ളതും മനോരമയിൽ കോരുതിന്റെയും, മാമ്മന്റെയും സഹപ്രവർത്തകനായിരുന്ന എം. കുര്യനാണ് പി.സി. കോരുതുമായുള്ള ആത്മ ബന്ധത്തിന്റെ മിനുമിനുപ്പ് അവതാരികയിൽ ഉടനീളം കാണാം. ഡി.സി. കിഴക്കേമുറി, എം.കെ. മാധവൻ നായർ, അഡ്വ. എം.എൻ. ഗോവിന്ദൻ നായർ, മുതലായ ആത്മ സുഹൃത്തുക്കളുടെ ആദരാഞ്ജലികൾ പുസ്തകത്തിന്റെ അവസാനഭാഗത്ത് ചേർത്തിട്ടുണ്ട്.

മലങ്കര സഭാ സാഹിത്യ ആരാമത്തിൽ പ്രതിഭാധനനും, ഉത്തമ സഭാ സ്നേഹിയുമായ ശ്രീ. കെ.വി. മാമ്മൻ നട്ടുവളർത്തിയിട്ടുള്ള പുഷ്പ തരുലതാദികൾ നിരവധിയാണ്. ആ സുകൃത ഗണത്തിലേക്ക് ഇതാ മറ്റൊരു ഉത്തമഗ്രന്ഥവല്ലി കൂടി ആ ഉദ്യാനപാലകൻ കാഴ്ചവച്ചിരിക്കുന്നു. നമുക്കതിനെ സഹർഷം സ്വാഗതം ചെയ്യാം, അതിന്റെ പരിമളം ആസ്വദിക്കാം.

11-ാം പേജിൽ നിന്ന് തുടർച്ച

സൈത്തെണ്ണയും ബൽസാമൂനും യോജിപ്പിച്ചു. ദൈവികത്വവും മനുഷ്യത്വവും സംയോജിക്കുന്നതിന്റെ സൂചനയായിട്ടാണ് ഇത്‌ചെയ്യുന്നത്. തുടർന്ന് രണ്ടാമത്തെ പരമപ്രധാനമായ പ്രദക്ഷിണം നടന്നു. മൂറോൻ പാത്രം വഹിച്ച് കുബ്സാ എന്ന കൂടാരത്തിനുള്ളിൽ കയറി കാതോലിക്കാ ബാവാ പള്ളിക്ക് ചുറ്റും സഞ്ചരിച്ചു.

12 പൂർണ്ണ ശെമ്മാശ്ശന്മാർ മറുബസാഹളും 12 ഉപ ശെമ്മാശന്മാർ കത്തിച്ച മെഴുകുതിരികളിലും 12 വൈദീകർ ധൂപക്കുറ്റികളും വഹിച്ച് ഇരുനിരയായി നിന്നിരുന്നു. ഏറ്റവും മുമ്പിൽ മരക്കുരിശുമായി ഒരു വൈദീകനും മറ്റൊരു വൈദികൻ ഏവൻഗേലിയോനും വഹിച്ചു. അതിനുപിന്നിൽ പ. ബാവായുടെ അംശവടിയുമായി ആർച്ചുഡീക്കൻ സഞ്ചരിച്ചിരുന്നു. പ്രദക്ഷിണം തിരികെ മദ്ബഹയിൽ എത്തിയ ശേഷം മൂറോൻ പാത്രങ്ങൾ ത്രോണോസിൽ വച്ച് കാതോലിക്കാബാവാ ശോശപ്പാകൊണ്ട് മൂടി. പരിശുദ്ധാത്മ നൽവരം മുറോൻ തൈലത്തിലേക്ക് ആവാഹിക്കുന്നതിനുള്ള പ്രാർത്ഥനകൾ നടത്തിയ ശേഷം തുടർന്ന് പ്രധാനകാർമ്മികൻ മൂറോൻ കുപ്പി ഉയർത്തി ജനങ്ങളെ ആശീർവദിച്ചു. തുടർന്ന് ജനങ്ങളെ അനുഗ്രഹിച്ചുകൊണ്ടുള്ള പ്രാർത്ഥന പ. ബാവാ നടത്തി. ഈ വലിയ കൂദാശ നടത്തിയ ശേഷ്ഠപുരോഹിതനായ ബാവായ്ക്ക് മംഗളങ്ങൾ നേർന്നുകൊണ്ടുള്ള പ്രാർത്ഥന തുടർന്ന് നിയുക്ത കാതോലിക്കാബാവായും നടത്തിയതോടെ ശുശ്രൂഷകൾ സമാപിച്ചു. തുടർന്ന് മൂന്നാം മണി നമസ്കാരത്തിനുശേഷം പരിശുദ്ധ കാതോലിക്കാബാവാ വി. കുർബ്ബാന അർപ്പിച്ചു.

മൂറോൻ കൂദാശാ ചടങ്ങിൽ ഭക്തിപൂർവ്വം പങ്കെടുത്ത എല്ലാവർക്കും പരിശുദ്ധ ബാവാ തിരുമേനി നന്ദിരേഖപ്പെടുത്തി. പരിപാടികളുടെ നടത്തിപ്പിനായി കോട്ടയം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഈവാനിയോസ് പ്രസിഡന്റും സഭാട്രസ്റ്റി പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര ജനറൽകൺവീനറുമായി വിവിധ കമ്മറ്റികൾ രൂപീകരിച്ചിരുന്നു.

17- ാം പേജിൽ നിന്ന് തുടർച്ച

കക്ഷി വൈരാഗ്യം തിരുമേനിക്ക് ഇല്ലായിരുന്നു. മറ്റുള്ളവരെ പരിഹസിക്കുവാനോ കുറ്റം വിധിക്കുവാനോ തിരുമേനി ഒരിക്കലും മുതിർന്നിട്ടില്ല. എല്ലാ മനുഷ്യരെയും ജാതിമതഭേദമെന്യേ അദ്ദേഹം സ്നേഹിച്ചിരുന്നു. താണ വർഗ്ഗക്കാരായ ഉള്ളാടർ, വേട്ടോർ, ആദിയായവർ മിഥുനം കർക്കിടക മാസങ്ങളിൽ പട്ടിണിക്കാലത്ത് ചാക്കും എടുത്ത് കുഞ്ഞുങ്ങളെയും കൂട്ടി പൊത്തൻപുറം വഴി വരുമ്പോൾ തിരുമേനി അവരെ വിളിച്ച് തിണ്ണയിൽ ഇരുത്തി സൽക്കരിച്ച് അയയ്ക്കുന്ന കാര്യം ഇപ്പോഴും ഓർമ്മയിൽ ഉണ്ട്. തിരുമേനിയുടെ മദ്ധ്യസ്ഥതവഴി അനേകർക്ക് അനുഭവങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നു. മക്കൾ ഇല്ലാതെ കഴിഞ്ഞവർക്ക് മക്കളെ ലഭിക്കുന്നു. തീരാവ്യാധികൾ പിടിപ്പെട്ടവർ സുഖം പ്രാപിക്കുന്നു. വെള്ളം കിട്ടാതെ വിഷമിച്ചവർ കിണർ കുഴിച്ച് ധാരാളം വെള്ളം ലഭിച്ചതിൽ കബറുങ്കൽ നേർച്ചകൊണ്ടുവരുന്നു. ജോലി കിട്ടാതെ ബുദ്ധിമുട്ടിയവർ ജോലികിട്ടി തൃപ്തരാകുന്നു. പരീക്ഷയിൽ ജയിക്കുവാൻ വേണ്ടി പ്രാർത്ഥിച്ച് പോകുന്നവർ പരീക്ഷയിൽ വിജയിക്കുന്നു. ഇങ്ങനെ ധാരാളം അനുഭവങ്ങൾ പറയുവാനുണ്ട്.

കോട്ടയത്തു നിന്നും ഒരാൾ വന്നു പറഞ്ഞകാര്യം എഴുതുന്നു " എന്റെ മകൾ ബി.ഫാമിന് പഠിക്കുന്നു. പരീക്ഷ വരുമ്പോൾ വലിയ ഭയം. എഴുതാൻ കഴിയുന്നില്ല. ഇവിടെ കബറുങ്കൽ വന്ന് പ്രാർത്ഥിച്ച് നേർച്ചഇട്ടുപോയി. വി. കുർബ്ബാന ചൊല്ലിച്ചു. അത്ഭുതമെന്ന് പറയട്ടെ, പരീക്ഷ നന്നായി എഴുതി. ഒരു പേടിയും ഉണ്ടായില്ല. നല്ല മാർക്കോടുകൂടി വിജയിക്കുമെന്ന് പൂർണ്ണവിശ്വാസം'

'പരിശുദ്ധന്മാരെ, പുത്രന്റെ സുവിശേഷത്തിൽ നിങ്ങളുടെ ഭാഗ്യത്തെക്കുറിച്ച് എഴുതിയിരിക്കുകയിൽ നിങ്ങൾക്ക് ഭാഗ്യം. ഇന്നു നിങ്ങളുടെ നാമങ്ങൾ ജീവപുസ്തകത്തിലും എഴുതപ്പെട്ടിരിക്കുന്നു. നിങ്ങളെ ബഹുമാനിക്കുകയും നിങ്ങളുടെ ഓർമ്മയിൽ സംബന്ധിക്കുകയും ചെയ്യുന്നവർക്ക് ഭാഗ്യം.





താമസിച്ചതിൽ ക്ഷമാപണം
മിസസ്സ് രാജൻ വർഗ്ഗീസ് വടവാതൂർ



സൂസി കൊച്ചുമോൻ, കുണ്ടറ



ഗ്രേസി ചെന്നൈ

# ON CONVERSION AND BASIC RIGHTS - GANDHI AND NARAYANA GURU

Rev. K.K.,Chandy, Christvasram, MaNGANAM

Prime Minister Mr. Vajpayee after his visit to Gujarat to study about the violence on the Christian community there, termed as 'baseless' the allegation against the B.J.P. led state Govt. as being responsible for the violence. Instead of taking steps for immediate action against the culprits (as they were clear cases of violating the basic rights enshrined in the constitution), the P.M. announced, agreeing with the Home Minister Mr.Advani, the Sangh Parivar and Chief Minister Mr. Kesu Bhai Patel that the real cause of the violence was 'conversion', announced a country wide debate on conversion, saying that such a discussion had not taken place before. Some of the Sangh Parivar leaders and sympathisers became vociferous declaring that both Gandhi and Sree Narayana Guru were against conversion and that the secular nature of the nation as declared in the constitution is Western inspired, as against the Gandhi stand point. Let us examine as to the veracity of the above.

It is not true to say that there has not been any nation wide discussion on the issue during or before the passing of the constitution. Nor is it true that any of the "Basic rights" aspect of the Constitution was against the Gandhian perspective. The secular nature mentioned was undoubtedly with the approval of the Father of the nation. He had stated in unambiguous terms that, "Free India will not be a Hindu Raj. The Government will vest not in the majority of any religious or communal bodies, but in the representatives of all religious communities without any difference whatsoever." Regarding conversion, it is true that Gandhi, though he was for individual conversions within one's own religion, was originally against any conversion from one religion to another. He was emphatically against any mass conversion or forcible conversions. Denouncing the mass conversions that were taking place at that time in states like Madhya Pradhesh and U.P. without any individual change of heart spiritually in the converts, Gandhi issue a strong statement against conversion, and he called for a country wide discussion on it. This was before the constitution was passed. And there was a nationwide discussion, when the Constituent Assembly was giving shape to the constitution, but Gandhi's position on conversion underwent a radical change before the constitution itself took shape. This change in Gandhi, it should be pointed out, was a gradual process. Early in 1935 Gandhi invited the All India Council of the International Fellowship to meet in his Sevagram Ashram. The present writer was also a participant, representing the Alleppey branch of the Fellowship. The main topic of its agenda was 'conversion.' In fact Gandhi himself inaugurated the conference. He, however was not present when the discussions took place, giving shape to a resolution on 'conversion.' Among members present were Hindus, Christians, Muslims, Parsies etc. The resolution stated that "This council... while recognising the right of the Harijans to adopt any legitimate means for their social and economic betterment, cannot regard migration of the Harijan Community from one faith to another, for such purposes as in the category of conversion....." Gandhi published this statement with his comments in his Harijan weekly in which he stuck to his own stand at that time, against conversion, taking up the position that each religion was sufficient for the spiritual development of its own followers.

It was after this that Dr. B.R. Ambedkar with 30,000 Depressed Class people embraced Budhism. That was done, followed by his setting fire to Manusmirithi, declaring, "A crusade against

the barbaric, uncivilized and Satanic slavery of caste system was enshrined in that Hindu scriptural document. This must have reminded Gandhi that his declaration against conversion from one religion to another would be, condemning the Buddha himself who founded the new, Buddhist religion, as well as, Ashoka and the Buddhist missionaries in propagating the new reformed faith. A statement made during that period by Gandhiji himself, showed a significant change in his own position, regarding conversion. Gandhi said that, "if his own son should become a 'baptized member of the Christian church' he would have him continue as 'member of his home without penalty or diability', provided, he did not change his dress or his name, and 'stand in the main stream of India's heritage', and provided, the Christian Community is willing to 'fade out as a separate political entity', and the Christian church functions as a moral, spiritual and social entity contributing its power to India's uplift and redemption' - (Message of Jesus Christ, Christian Missions, Ahammadabad). It is well known that when the constitution of India was made, and when other communities were clamouring for due representation in Parliament, Assemblies, job allotments, etc., we may recall that, the Christian community took up the position of not being recognized as a political entity, and laid no claims for such representation. It continues to be the position taken up by the Christian Community even to this day.

Regarding Vajpayees's statement that there has not been a nationwide discussion on conversion, it may be pointed out here that besides the one initiated by Gandhiji himself before the Constitution was made, there has been country-wide discussion during the days of the Constituent Assembly itself. It was after such discussions that the basic freedom to profess, practice and propagate one's faith was accepted in the constitution. The inclusion of basic freedom in the constitution that some Gandhians could declare denying this fact of history.

At a mammoth meeting held in Delhi on Dec. 14, 1952 in connection with the 19th centenary of St. Thomas's coming to India, Prime Minister Nehru inaugurating the conference said, "It is fact of very great joy that St. Thomas, one of the Apostles brought the message of Christ to India. In addition to Christianity several other religions spread in India. Budhism spread in India and outside India. Most of us are obsessed with narrow nationalism. Owing to this disposition those who believe in one religion consider all other religions alien." It is this narrow nationalism with its doctrine of "Hindutva" that degrades the real Hindutva, with its 'One world' vision, and slogan, 'Jai Jagath'. It is this concept of Hindutva which considers other religions as alien that wants to get other religious eliminated.

Now let us see how far the statement that Sree Narayana Guru was also against conversion. The Guru's view may be seen basically in his well known statement, "One community, one religion and one God for mankind." But in a statement reported to have been made by an official convened by the Sangh Parivar in Ahamadabad, he agreed with the Sangh Parivar that the Guru was against all conversions from one religion to another. But as Mr.Murkoth Ramunny (Ezhava writer) pointed out recently in an article, that the Guru had expressed his view as follows: "If a person lost his faith in the spiritual aspect of his religion, he must change his religion; to continue in a religion in which he has no faith would be cowardice and hypocrisy. His conversion is good for himself and for the religion which he leaves" - (Malayala Manorama, article titled 'Narayana Guru on religion & Conversion', Feb. 11, 1999). No wonder that a group of Ezhavas led by Mr. C.V. Kunjuraman met Bishop E.A.L. Moore of the Anglican Church, Kottayam (a missionary from Britain) in 1936, telling him that the whole Ezhava Community eagerly wishes to get baptised and join the Anglican Church without delay. But Bishop Moore "told them of the Church's position regarding adult baptism and wanted them undergo a

Catacumen course for 6 months, so that they might learn what Jesus Christ meant by his call to conversion, and for the Church to know about the genuineness of their motives. Kunjuraman however felt disappointed, at such delay on the part of the church to accept them as members" - (A quest for Community and Dynamic Nonviolence' published in the S.P.C.K. Press, Delhi). But Kunjuraman and the Ezhavas who had revered Narayana Guru as their socio-religious leader, would not have decided on conversion, unless they were convinced that the Guru would not stand in the way of such conversion.

The Prime Minister Vajpayee's statement on Feb. 4, 1999 declaring that "the charges levelled by some Sangh Parivar outfits about forcible religious conversion in the country as baseless", may help laying to rest all further outcrimes against legitimate conversion, and putting a stop to all minority prosecutions, which climaxed with the burning to death of the Australian Missionary Graham Staines (with his two minor sons) about which President K.R. Narayanan, expressing grief and indignation declared "that some one who has spent years caring for patients of lepresy instead of being thanked and appreciated should be done to death in this manner is a monumental aberration from the traditions of tolerance and humanity for which India has been known. These barbarous killings belong to the World's invent of black deeds." Had Mr. Vajpayee, instead of announcing a nation wide debate on conversion had taken action on the criminals, such further killings might have been prevented.

Before closing one may recall here again, Christ's commission to his disciples, each of whom he considered as missionaries, to "Go and teach all nations, baptising those who believe... teaching them to observe all that I have commanded you." He had warned them earlier that he was sending them as Sheep among wolves." One wonders how in the face of this, Prof. Joseph Pulikunnel could say at the Anti Conversion convention held at Thiruvannthapuram last January that, "only evangelists and clergy were interested in conversion and ordinary Christians are not."

I would conclude by welcoming and appreciating, the Reform plan, which the V.H.P. is chalking out for eliminating any forced or induced conversions by "opening schools, hospitals, food distribution centres" etc. in the same spirit as "Christian Churches in Kerala welcomed the Temple Entry Proclamation in Travancore (1935) seeing in it a flowering of the Gospel of Jesus Christ, and their work and witness among Savaranas and Avarnas alike"- ('A Quest for community and dynamic nonviolence', S.P.C.K. Press, Delhi). In addition to carrying on such nation building missionary work, Christians and missionaries should be willing to co-operate with the V.H.P. in promoting such reform plan which would help irradicate inequality, untouchability and other evil outcome, such as of cast system, from which Mahatma Gandhi, Sri Narayana Guru, the Buddha, Christ, Muhammed and others sought to liberate mankind.

# സഭാഭരണത്തിൽ സ്ത്രീകളുടെ പങ്കാളിത്തം

വനിതാ വേദി

ശോശാമ്മ ജോസഫ്, സെൻെറ് മേരീസ് ചർച്ച്, ഓതറ.

(മർത്തമറിയം സമാജം251-10-98ൽ നടത്തിയ കേന്ദ്രപരീക്ഷയിൽ ഒന്നാം സ്ഥാനത്തിനർഹമായ ഉപന്യാസം.)

അടുത്തകാലത്ത് വളരെയധികം ചർച്ചചെയ്യപ്പെടുന്ന ഒരു വിഷയമാണ് സഭാഭരണത്തിൽ സ്ത്രീകളുടെ പങ്കാളിത്തം എന്നത്. അതെപ്പറ്റി അല്പമായി വിവരിക്കുവാൻ അവസരം ലഭിച്ചതിൽ സന്തോഷമുണ്ട്.

ഉല്പത്തി പുസ്തകത്തിൽ യഹോവയായ ദൈവം ആകാശവും ഭൂമിയും സകലചരാചരങ്ങളേയും സൃഷ്ടിച്ചശേഷം അവസാനമായി തൻെറ സ്വന്തസ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ ഉണ്ടാക്കി എന്നു കാണുന്നു.(ഉല്പത്തി. 1:27) താൻ ഉണ്ടാക്കിയതിനെയൊക്കെയും ദൈവം നോക്കി എത്രയും നല്ലത് എന്നുകണ്ടു. എന്നാൽ തിന്നരുതെന്നു ദൈവം കല്പിച്ച ഫലം സാത്താൻെറ പ്രേരണയാൽ ആദ്യം സ്ത്രീയും പിന്നീട് പുരുഷനും തിന്നുകയും മൂവരും ഒരുപോലെ ശാപഗ്രസ്ഥരാവുകയും ചെയ്തു. സ്ത്രീയിൽ കൂടി ജന്മമെടുത്ത യേശുതമ്പുരാൻ സകലശാപവും നീക്കി നമ്മെ സ്വതന്ത്രരാക്കി. വിശേഷിച്ചും യഹൂദപാരമ്പര്യത്തിൽ പെട്ട് അടിമത്തത്തിൽ ആണ്ടുകിടന്ന സ്ത്രീ വർഗ്ഗത്തെ കരംപിടിച്ചുയർത്തി സ്ഥാനമാനങ്ങൾ നല്കി ആദരിച്ചിരിക്കയാണ്. യേശുക്രിസ്തുവിനെ അനുഗമിച്ചിരുന്നവരിൽ ഒരു നല്ല വിഭാഗം സ്ത്രീകളായിരുന്നു എന്ന് സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിക്കുന്നു. തൻെറ ക്രൂശാരോഹണത്തിൽ അവസാന നിമിഷംവരെയും ദുഖിച്ചും വിലപിച്ചും തന്നെ അനുഗമിച്ചവരും സ്ത്രീകൾ മാത്രമായിരുന്നു. രാത്രിയെന്നോ പകലെന്നോ ഭേദമില്ലാതെ കല്ലറയ്ക്കൽ സുഗന്ധധൂപങ്ങൾ അർപ്പിക്കുന്നതിനും സ്ത്രീ കാട്ടിയധൈര്യം പ്രശംസനീയം തന്നെ. അതിൻെറ ഫലമോ? ആദ്യത്തെ ഉയിർപ്പിൽ സാക്ഷിയായി ത്തീരുവാനുള്ള മഹാഭാഗ്യം സ്ത്രീക്കുതന്നെ ലഭിച്ചു എന്നത് അവളുടെ പദവിയെ എത്രമാത്രം ഉയർത്തുന്നു എന്നതും സംതൃപ്തി നൽകുന്നതാണ്. എന്നാൽ അതിനുപോലും കളങ്കം ഏല്പിച്ചുകൊണ്ടുള്ള പുരുഷമേധാവിത്വം വി. വേദപുസ്തകത്തിൽ നിന്നു പോലും എടുത്തുകാട്ടുവാൻ കഴിയും. 4 സുവിശേഷങ്ങളിലും ഒരുപോലെ രേഖപ്പെടുത്തിയ സത്യം കോരിന്ത്യലേഖനത്തിൽ വന്നപ്പോൾ അപ്രത്യക്ഷമായി. വിശ്വാസപ്രമാണത്തിലെ കാതലായസത്യങ്ങൾ:. കുരിശിൽ തറയ്ക്കപ്പെട്ട്, കഷ്ടത അനുഭവിച്ച്, മരിച്ച് അടക്കപ്പെട്ട്, ഉയർത്തെഴുന്നേറ്റവയ്ക്കെല്ലാം സാക്ഷികൾ സ്ത്രീകളാണ്. അതുപോലെ ചുറ്റുപാടുകളുടെ സമ്മർദ്ദം മൂലം അന്നത്തെ സാഹചര്യങ്ങൾക്കനുസൃതമായി - സ്ത്രീ സഭയിൽ മിണ്ടാതിരിക്കട്ടെ - എന്ന വാക്യവും ഒരു നിത്യനിയമമായി എടുത്തുകാട്ടിക്കൊണ്ടാണ് സ്ത്രീയെ അടിച്ചമർത്തുന്നത്. യഹൂദ പാരമ്പര്യവും സ്ത്രീക്ക് അശേഷം സ്വാതന്ത്ര്യം നൽകിയിരുന്നില്ല എന്നതും ചിലർ കരുക്കളാക്കിയിരിക്കയാണ്. അന്നും മിര്യാം, ദബോറാ, രൂത്ത്, ഹൂൽദാ, എസ്ഥേർ, അബീഗയിൽ തുടങ്ങിയ സ്ത്രീ രത്നങ്ങൾ വഹിച്ച നിർണ്ണായകമായ പങ്ക് എന്നും പ്രശംസനീയമാണ്. അപ്പോസ്തോലിക സഭയിലും സ്ത്രീകൾക്ക് വിലപ്പെട്ട സ്ഥാനം ലഭിച്ചിരുന്നു. സമൂഹത്തിൽ വിലക്കു കല്പിക്കപ്പെട്ടിരുന്ന ശമര്യസ്ത്രീയിൽകൂടി യേശു- മശിഹാ എന്ന് ആദ്യമായി വെളിപ്പെടുത്തി. അശുദ്ധ എന്നു മുദ്രയടിക്കപ്പെട്ട സ്ത്രീയുടെ സ്പർശനം സൗഖ്യദായകമാക്കിത്തീർത്തു. കൂനിക്കൂടി നടന്ന് മറ്റുള്ളവരുടെ അനുകമ്പ ആർജ്ജിച്ച സ്ത്രീയെ "അബ്രഹാമിന്റെ മകളേ" എന്നു സംബോധന ചെയ്തു സൗഖ്യമാക്കി. പരസംഗത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ കല്ലെറിയാൻ കൊണ്ടുവന്നവരിൽ നിന്നും സ്ത്രീയെ മാറ്റിനിർത്തിയിട്ട് അതിനിടയാക്കിയ പുരുഷന്മാരെ ഒന്നൊന്നായി പുറന്തള്ളി. ഇവിടെയെല്ലാം കർത്താവ് സ്ത്രീയെ മാനിച്ച് അവൾക്ക് അർഹമായ സ്ഥാനം നൽകുന്നതായി കാണുന്നു. അങ്ങനെ അപ്പോസ്തോലിക സഭയിൽ സ്ത്രീക്ക് വിലപ്പെട്ട സ്ഥാനം തന്നെ ലഭിച്ചിരുന്നു. ഭരണപരമായ ചുമതലകളും അന്ന് സ്ത്രീകൾ വഹിച്ചിരുന്നതായി പുതിയനിയമത്തിൽ കാണാവുന്നതാണ്. എങ്കിലും ഇന്ന് അവയെല്ലാം വീണ്ടും തേഞ്ഞുമാഞ്ഞു കൊണ്ടിരിക്കുന്ന ഒരവസ്ഥാവിശേഷം അവശേഷിക്കയാണ്. സ്ത്രീയെ വെളിച്ചം കാണാൻ അനുവദിക്കാതെ പഴയ പാരമ്പര്യം വച്ചുപുലർത്തുന്ന അനേക കുടുംബങ്ങളും ഇടവകകളും സഭകളും ഇന്നും നിലനില്ക്കുന്നു എന്നത് ഒരു ദുഃഖ സത്യമാണ്. സ്ത്രീ അമ്മയാണ്, ഭാര്യയാണ്, സഹോദരിയാണ്, സഭയുടെ സമ്പത്താണ്, ഭവനത്തിന്റെ വിളക്കാണ്. കുടുംബത്തിന്റെ ഐശ്വര്യമാണ് എന്നൊക്കെപ്പറഞ്ഞ് അവളെ വാനോളം പുകഴ്ത്തുന്നുണ്ട്. എന്നാൽ സ്ത്രീകളുടേതായ ഒരു സമ്മേളനത്തിൽപോലും അവൾക്ക് ഒരു ഇരിപ്പിടമോ സ്വതന്ത്രമായി സംസാരിപ്പാനുള്ള സ്വാതന്ത്ര്യമോ ആവശ്യമായ സമയമോ പോലും പലയിടങ്ങളിലും നൽകുന്നില്ല എന്നതും ഒരു വസ്തുതയാണ്. വളരെ മാന്യമായ സ്ഥാനം നൽകുന്ന ചുരുക്കം ചില ഇടവകകൾ ഉണ്ടെന്നുള്ളതും ഈ അവസരത്തിൽ വിസ്മരിക്കുന്നില്ല. പ്രാർത്ഥനാക്കൂട്ടങ്ങളിലും സംബന്ധിക്കുന്നതിനും ഭവനങ്ങൾക്കും ഇടവകയ്ക്കും സഭയ്ക്കും വേണ്ടി കണ്ണുനീരോടെ പ്രാർത്ഥിക്കുന്നതിനും സ്ത്രീകൾ കൂടിയേതീരു. പള്ളി വരുമാനങ്ങളിൽ ഏറിയപങ്കും സ്ത്രീകളിൽ നിന്നാണ് ലഭ്യമാകുന്നത്. (ഭർത്താക്കന്മർ വിദേശത്തുള്ളവരോ വിധവമാരോ ആയ സ്ത്രീകളിൽ നിന്ന്). എന്നാൽ അവ എങ്ങനെ വിനിയോഗിക്കുന്നു എന്നറിവാൻ അവൾക്കവകാശമില്ല. നിയന്ത്രിക്കപ്പെടുവാനല്ലാതെ നിയന്ത്രിപ്പാൻ അവൾക്കധികാരമില്ല. കർത്താവിൽ പുരുഷനെന്നോ സ്ത്രീയെന്നോ വ്യത്യാസമില്ല. തുല്യപങ്കാളിത്തമുണ്ട് എന്നൊക്കെ വേദപുസ്തകം ഖണ്ഡിതമായി പറയുന്നുണ്ടെങ്കിലും പ്രായോഗിക തലത്തിൽ ഇന്ന് അതൊക്കെ വിദൂരതയിൽ തന്നെ.

ശേഷം 25-ാം പേജിൽ

# ക്രിസ്തുവിന്റെ പുനരുത്ഥാനം

ഡോ. പുന്നൂസ് യു പാനൂർ, തോട്ടയ്ക്കാട്

എന്നാൽ ക്രിസ്തു നിദ്ര കൊണ്ടവരിൽ ആദ്യഫലമായി മരിച്ചവരുടെ ഇടയിൽ നിന്നു ഉയിർത്തിരിക്കുന്നു. "(1കൊരി. 15-20)

'യേശുക്രിസ്തുവിന്റെ പുനരുത്ഥാനം' എന്നതു ക്രിസ്തീയ സഭയുടെ അടിസ്ഥാന വിശ്വാസമാണ്. അതാണു ക്രിസ്തീയ ജീവിതത്തിനു ചൈതന്യവും അർത്ഥവും പ്രദാനം ചെയ്യുന്നത്. കാൽവരി ക്രൂശിൽ മരിച്ചു അടക്കപ്പെട്ട ക്രിസ്തു മരണത്തെ ജയിച്ചു എന്ന വിശ്വാസം നമുക്കു ധൈര്യവും പ്രത്യാശയും നൽകുന്നു, ജീവിക്കുവാൻ ആവശ്യമായ പ്രേരണയും പ്രചോദനവും നൽകുന്നു.

ക്രിസ്തു യഥാർത്ഥത്തിൽ ഉയിർത്തെഴുന്നേറ്റോ എന്നതു സംശയിക്കുന്നവർ അന്നും ഇന്നും ഉണ്ട്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ നേരിൽ കണ്ടെങ്കിൽ മാത്രമേ വിശ്വസിക്കു എന്നു ക്രിസ്തു ശിഷ്യനായ തോമസിനെപ്പോലെ ശഠിക്കുന്നവർ ഇന്നും ഉണ്ട്. തോമ്മാ ശ്ലീഹാക്കു ക്രിസ്തു നൽകിയ മറുപടിയാണു അവരോടു നമുക്കും പറയുവാനുള്ളത്. "കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ."

വി. പൗലോസിനെ സംബന്ധിച്ചിടത്തോളം ക്രിസ്തുവിന്റെ ഉയിർപ്പ് സംശയാതീതമായിരുന്നു. പുനരുത്ഥാനം ചെയ്ത ക്രിസ്തുവിനെ താൻ കണ്ടതായി അദ്ദേഹം സാക്ഷിക്കുന്നു.

"ക്രിസ്തു നമ്മുടെ പാപങ്ങൾക്കുവേണ്ടി തിരുവെഴുത്തുകളിൻ പ്രകാരം മരിച്ചു അടക്കപ്പെട്ട് മൂന്നാം നാൾ ഉയിർത്തെഴുന്നേറ്റു കേഫാവിനും പിന്നെ പന്തിരുവർക്കും പ്രത്യക്ഷനായി എന്നിങ്ങനെ ഞാൻ ഗ്രഹിച്ചതു തന്നെ നിങ്ങൾക്കും ആദ്യമായി ഏല്പിച്ചു തന്നുവല്ലോ. അനന്തരം അവൻ അഞ്ഞൂറിൽ അധികം സഹോദരന്മാർക്കു ഒരുമിച്ചു പ്രത്യക്ഷനായി, അവർ മിക്കപേരും ഇന്നുവരെ ജീവനോടിരിക്കുന്നു, ചിലരോ നിദ്രപ്രാപിച്ചിരിക്കുന്നു, അനന്തരം അവൻ യാക്കോബിനും പിന്നെ അപ്പോസ്തോലന്മാർക്കു എല്ലാവർക്കും പ്രത്യക്ഷനായി. എല്ലാവർക്കും ഒടുവിൽ അകാലപ്രജപോലെയുള്ള എനിക്കും പ്രത്യക്ഷനായി." (1കൊരി. 15: 3-7)

ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിനു യഹൂദസഭയിൽ നിയോഗിക്കപ്പെട്ട ശൗൽ എന്ന തീഷ്ണതയും മതഭക്തിയുമുള്ള യഹൂദനിൽ വന്ന മാറ്റം താൻ ക്രിസ്തുവിനെ ദർശിച്ചതുമൂലമായിരുന്നു. ക്രിസ്തു ജീവിച്ചിരിക്കുന്നു എന്നതിൽ പൗലോസിനു തെല്ലും സംശയം ഉണ്ടായിരുന്നില്ല, എങ്കിലും സംശയാലുക്കളായ വിശ്വാസികളെ ക്രിസ്തുവിലും വിശ്വാസത്തിലും ഉറപ്പിക്കുന്നതിനു ആവശ്യമായ കാര്യങ്ങൾ തന്റെ ലേഖനങ്ങളിൽ നിറഞ്ഞു നിൽക്കുന്നു.

മരിച്ചവരുടെ പുനരുത്ഥാനം ഇല്ല എന്നു വിശ്വസിക്കയും വാദിക്കയും ചെയ്തിരുന്ന ഒരു കൂട്ടം യഹൂദന്മാർ ആ കാലത്തു ഉണ്ടായിരുന്നു എന്ന കാര്യം നാം സ്മരിക്കേണ്ടതാണ്. അവർക്ക് ഒരുവന്റെ മരണശേഷമുള്ള പുനരുത്ഥാനം അചിന്തനീയമായിരുന്നു. എന്നാൽ പൗലോസ് ശ്ലീഹാക്കോ, മറ്റു അപ്പോസ്തോലന്മാർക്കോ അന്നത്തെ ക്രിസ്തീയ സഭക്കോ ഈ കാര്യത്തിൽ യാതൊരു സംശയവും ഉണ്ടായിരുന്നില്ല. അവർക്കു ക്രിസ്തുവിന്റെ പുനരുത്ഥാനം ഒരു യാഥാർത്ഥ്യമായിരുന്നു, ഒരു അനുഭവമായിരുന്നു. അവർ പുനരുത്ഥാനം ചെയ്ത ക്രിസ്തുവിനെ ദർശിച്ചവരായിരുന്നു.

"മരിച്ചവരുടെ പുനരുത്ഥാനം ഇല്ല എങ്കിൽ ക്രിസ്തുവും ഉയിർത്തെഴുന്നേറ്റിട്ടില്ല. ക്രിസ്തു ഉയിർത്തിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം, നിങ്ങളുടെ വിശ്വാസവും വ്യർത്ഥം. (15:14)"

"മരിച്ചവർ ഉയിർക്കുന്നില്ല എങ്കിൽ ക്രിസ്തുവും ഉയിർത്തിട്ടില്ല, ക്രിസ്തു ഉയിർത്തിട്ടില്ല എങ്കിൽ നിങ്ങളുടെ വിശ്വാസവും വ്യർത്ഥമത്രെ. നിങ്ങൾ ഇന്നും നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു. ക്രിസ്തുവിൽ നിദ്രകൊണ്ടവരും നശിച്ചുപോയി." (15:16-19)

ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ല എന്നു സങ്കല്പിച്ചാൽ നമുക്കു ആവശ്യമായിരിക്കുന്ന മൂന്നുകാര്യങ്ങളാണ് സാധിക്കാതെ പോകുന്നത്. വിശ്വാസം, പാപമോചനം, മരിച്ചവരുടെ പുനരുത്ഥാനം.

1. "ക്രിസ്തു ഉയിർത്തിട്ടില്ല എങ്കിൽ നിങ്ങളുടെ വിശ്വാസം വ്യർത്ഥമത്രെ." അതായതു നിങ്ങൾ ഇതുവരെ ദൈവത്തിൽ അർപ്പിച്ച വിശ്വാസമെല്ലാം അസ്ഥാനത്താണ്. ഭാവിയിൽ നിങ്ങളുടെ വിശ്വാസത്തെ താങ്ങാനുള്ള അടിസ്ഥാനവും നഷ്ടപ്പെടുന്നു. കളങ്കരഹിതവും ഹരിതപൂർണ്ണവുമായ യേശുക്രിസ്തുവിന്റെ ജീവിതം മരണത്തോടെ അവസാനിച്ചെങ്കിൽ ദൈവത്തിന്റെ സ്നേഹത്തിലും സർവ്വശക്തിയിലും ആശ്രയിക്കുക സാധ്യമല്ല. യേശുവിന്റെ മരണം കുരിശുമരണത്തോടെ അവസാനിച്ചു എങ്കിൽ അതു സാത്താന്റെ വിജയമാകുമായിരുന്നു. എന്നാൽ ക്രിസ്തുവിന്റെ ഉയിർപ്പ് എല്ലാ സാത്താന്യശക്തികളുടെയും താല്ക്കാലിക വിജയത്തെ പരാജയമാക്കി മാറ്റി. അതു അന്തിമ വിജയത്തിന്റെ ആരംഭംകുറിച്ചു. മരണത്തെപ്പോലും കീഴടക്കാൻ മതിയായ വിശ്വാസത്തിനു അടിസ്ഥാനമിട്ടു. ഇനി നമ്മുടെ വിശ്വാസം നിഷ്ഫലമല്ല.

2. ക്രിസ്തു ഉയിർത്തിട്ടില്ല എങ്കിൽ "നിങ്ങൾ ഇന്നും നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു." ക്രിസ്തുവിന്റെ മരണം നമ്മുടെ പാപങ്ങൾക്കുവേണ്ടിയായിരുന്നു. "ക്രിസ്തു നമ്മുടെ പാപങ്ങൾക്കു വേണ്ടി തിരുവെഴുത്തുകളിൻ പ്രകാരം മരിച്ചു അടക്കപ്പെട്ടു. തിരുവെഴുത്തുകളിൻ പ്രകാരം മൂന്നാം നാൾ ഉയിർത്തെഴുന്നേറ്റു." (15:3) എന്നു പൗലൊസ് ശ്ലീഹാ പ്രസ്താവിക്കുമ്പോൾ അതാണു അർത്ഥമാക്കുന്നത്. ക്രിസ്തുവിന്റെ

സഭാഭരണത്തിൽ സ്ത്രീകളുടെ.....

23-ാം പേജിൽ നിന്ന്

ഈ ദുഃസ്ഥിതി ഒന്നുമാറിയേ തീരു. അടിച്ചമർത്തിയിടാതെ അവസരം നൽകിയാൽ പ്രശോഭിക്കുന്ന നിരവധി മഹിളാരത്നങ്ങൾ നമ്മുടെ സഭയിലുണ്ട്. ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും സൗമ്യതയുടെയും ഉറവിടമാണ് സ്ത്രീ. സഭയ്ക്ക് അവൾ മുതൽക്കൂട്ടാണ്. സദൃ. 31-10മുതൽ 31 വരെ വാക്യങ്ങളിൽ വിവരിക്കുന്ന സ്ത്രീയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. അല്ലാതെ ഇസബേലിനെപ്പോലുള്ള ദൈവനിഷേധികളെയല്ല. കൂടുതലായ സ്ഥാനമാനങ്ങളോ അനർഹങ്ങളായ നേട്ടങ്ങളോ ഞങ്ങൾ ആഗ്രഹിക്കുന്നില്ല. ഇടവകതലത്തിലെങ്കിലും ഒന്നഭിപ്രായം പറയുന്നതിനോ ഭരണപരമായ കാര്യങ്ങളിൽ ഒന്നിടപെടുന്നതിനോ സ്വന്തം ഇടവകയുടെ വികസനപ്രവർത്തനങ്ങളിലെങ്കിലും ഒന്നു പങ്കാളിയാകുന്നതിനോ ഒന്നനുവദിക്കുന്നെങ്കിൽ എത്ര നന്നായിരുന്നു.

ആയതിന് സഭാ മേലദ്ധ്യക്ഷന്മാരുടെയും ഉന്നത അധികാരസ്ഥാനം അലങ്കരിക്കുന്നവരുടെയും കണ്ണുതുറന്നിരുന്നെങ്കിൽ....... ദൈവം തന്റെ പരിശുദ്ധ റൂഹാ മൂലം സഹായിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ക്രിസ്തുവിന്റെ പുനരുത്ഥാനം.......

24-ാം പേജിൽ നിന്നും തുടർച്ച

മരണവും ഉയിർപ്പും മൂലമാണ് പാപമോചനം സാദ്ധ്യമായത് അതു സംഭവിച്ചില്ലായിരുന്നുവെങ്കിൽ പാപമോചനം എന്നും മറ്റും പറയുന്നതു വെറും മിഥ്യയായി പരിണമിക്കുമായിരുന്നു. ക്രിസ്തുവിന്റെ ജീവിതം കുരിശുമരണത്തിൽ അവസാനിച്ചെങ്കിൽ അവൻ രക്ഷകനാകുകയില്ലായിരുന്നു. ക്രിസ്തുവിന്റെ പുനരുത്ഥാനം പാപത്തിന്മേലും മരണത്തിന്മേലുമുള്ള വിജയമായിരുന്നു.

3.( ക്രിസ്തു ഉയിർത്തിട്ടില്ല എങ്കിൽ) ക്രിസ്തുവിൽ നിദ്രകൊണ്ടവരും നശിച്ചുപോയി. ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ല എങ്കിൽ നമ്മുടെ മരിച്ചുപോയവരുടെ ഭാവിയെക്കുറിച്ചോ അവരും ഉയിർത്തെഴുന്നേല്ക്കും എന്നതിനെക്കുറിച്ചോ യാതൊരു പ്രത്യാശയ്ക്കും വകയില്ലായിരുന്നു. അവരുടെ ജീവിതം എന്നന്നേക്കുമായി അവസാനിച്ചു എന്ന നിലയിൽ ആകുമായിരുന്നു. എന്നാൽ ക്രിസ്തുവിന്റെ ഉയിർപ്പുമൂലം നമ്മുടെ പരേതരെയെല്ലാം ജീവനുള്ള ക്രിസ്തുവിനോടൊപ്പം ജീവിച്ചിരിക്കുന്നു എന്നു നമുക്കു വിശ്വസിക്കാം, സംശയമില്ല.

ക്രിസ്തുവിന്റെ പുനരുത്ഥാനം പൗലോസ് ശ്ലീഹായെ സംബന്ധിച്ചിടത്തോളം താൻ നേരിട്ടറിഞ്ഞ വസ്തുതയായിരുന്നു."എന്നാൽ ക്രിസ്തു നിദ്ര കൊണ്ടവരിൽ ആദ്യഫലമായി മരിച്ചവരുടെ ഇടയിൽ നിന്നു ഉയിർത്തിരിക്കുന്നു." (15:20) എന്നതു ആ അനുഭവത്തിൽ നിന്നുള്ള പ്രഖ്യാപനമായിരുന്നു. തന്റെ ജീവിതവും പ്രസംഗവും അതിനുള്ള തെളിവായി നില്ക്കുന്നു.

ആദിമ നൂറ്റാണ്ടു മുതൽ സഭയുടെ പ്രധാന വിശ്വാസ വിഷയവും പ്രസംഗവിഷയവും ഇതുതന്നെയാണ്. "ക്രിസ്തു ഉയിർത്തിരിക്കുന്നു." (The Christ is risen) ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാക്ഷികളായി ജീവിക്കുക എന്നതാണ് നമ്മുടെ ധർമ്മം. സഭ അതിനായി പണിയപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നതു ഞാനല്ല, ക്രിസ്തു അത്രെ എന്നിൽ ജീവിക്കുന്നത് എന്നു വി. പൗലോസിനെപ്പോലെ പറവാൻ നമുക്കു കഴിയേണ്ടതാണ്.

ക്രിസ്തുവിനും ക്രിസ്തുഗാത്രമായ സഭക്കും എതിരായി സാത്താന്യ ശക്തികൾ ആഞ്ഞടിക്കുന്ന ഈ കാലഘട്ടത്തിൽ ജീവിക്കുന്ന ക്രിസ്തുവിന്റെ തേജസ്സും ചൈതന്യവും ഉൾക്കൊണ്ടു പ്രത്യാശയുള്ളവരായി ക്രിസ്തുവിനെ സാക്ഷിക്കുവാൻ നമുക്കു ദൈവം ശക്തി നൽകട്ടെ.



23-ാം ചരമ വാർഷികം

(14-4-1998)



**റവ. ഫാ. ടി.സി. ജേക്കബ്ബ്**

(മാനേജരച്ചൻ)

കോട്ടയം പഴയസെമിനാരി, കാതോലിക്കേറ്റ് അരമന, എന്നിവയുടെ മാനേജരായും, മലങ്കര സഭ മാസികയുടെ ചീഫ് എഡിറ്ററായും ദീർഘകാലം സേവനമനുഷ്ഠിച്ച ബഹു. അച്ചന്റെ 23-ാം ചരമവാർഷികം അന്നേദിവസം ചിരംചിറ സെന്റ് മേരീസ് പള്ളിയിൽ ആചരിക്കുന്നു.

# "ആകമാന സുറിയാനി സഭ"- ഒരു വിശദീകരണം

ഫാ.ഡോ. കെ.എം. ജോർജ്ജ്

"ആകമാന സുറിയാനി സഭ" (Universal Syrian Church) എന്നൊരു പ്രയോഗം കുറെ നാളുകളായി അന്ത്യോഖ്യൻ സുറിയാനി സഭ ഉപയോഗിക്കുന്നുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ മലങ്കരസഭയിലെ പാത്രിയർക്കീസ് വിഭാഗത്തിൽപ്പെട്ട ചിലർ പുതിയ വാദമുഖങ്ങളുന്നയിക്കുകയും ചെയ്യുന്നു. അവയിൽ പ്രധാനമായത്, "മലങ്കര സഭ ആകമാന സുറിയാനി സഭയുടെ ഒരു ഭാഗമാണ്" എന്ന വാദമാണ്.

'ആകമാന സഭ' (Universal Church) എന്ന റോമൻ കത്തോലിക്കാ സഭ ഉപയോഗിക്കുന്ന ഒരു പ്രയോഗത്തിന്റെ അനുകരണമാണ് അന്ത്യോഖ്യൻ സഭ സ്വീകരിച്ചിരിക്കുന്നത്. കത്തോലിക്കാ സഭയുടെ ഈ പ്രയോഗത്തെയും അതിൽനിന്ന് ഉൽഭവിക്കുന്ന അർത്ഥങ്ങളെയും സുറിയാനി സഭ ഉൾപ്പടെയുള്ള എല്ലാ പൗരസ്ത്യ സഭകളും പണ്ടു തന്നേ തള്ളിക്കളഞ്ഞിട്ടുള്ളതാണ്. കാലം ചെയ്ത യാക്കോബ് തൃതീയൻ പാത്രിയർക്കീസിന്റെ അവസാന നാളുകളിലാണ്, ഓർത്തഡോക്സ് പാരമ്പര്യത്തിനു വിരുദ്ധമായ ഈ റോമൻ ആശയം അന്ത്യോഖ്യൻ സുറിയാനി സഭയിൽ പ്രയോഗത്തിൽ വരുത്തിയത്. സ്വതന്ത്രമായ വ്യക്തിത്വമുള്ള മലങ്കരസഭയുടെ അപ്പോസ്തലിക തനിമയെ നിഷേധിക്കാനാണ് അദ്ദേഹം ഈ പ്രയോഗം നടപ്പിലാക്കിയത്. ഏതാനും കാര്യങ്ങൾ ഇതേ സംബന്ധിച്ച് സൂചിപ്പിക്കട്ടെ.

1. നിഖ്യ-കുസ്തന്തിനോ പ്പോലീസ് വിശ്വാസപ്രമാണത്തിൽ സഭയ്ക്ക് നൽകുന്ന വിശേഷണം "ഏകവും വിശുദ്ധവും കാതോലികവും അപ്പൊസ്തോലികവും" എന്നതാണ്. ഇവയിൽ'കാതോലികം' എന്ന വാക്കിന് മലയാളത്തിൽ 'സാർവ്വത്രികം', 'ആകമാനം' എന്നൊക്കെ തർജ്ജിമ കൊടുക്കാറുണ്ട്. ഗ്രീക്ക് ഭാഷയിൽ നിന്ന് വരുന്ന ഈ വാക്കിന്റെ(katholike) മുഖ്യ അർത്ഥം 'സകലത്തെയും ഉൾക്കൊള്ളുന്നത്, 'സമ്പൂർണ്ണമായത്,' 'സമഗ്രമായത്' എന്നൊക്കെയാണ്. സഭയുടെ ഗുണപരമായ (qualitative)ഒരു വിശേഷണമാണിത്. സമഗ്രമായ സത്യത്തിന്റെ ആവിഷ്ക്കാരമാണ് ക്രിസ്തുവിന്റെ ശരീരമായ സഭയിലൂടെ സംഭവിക്കേണ്ടത് എന്ന വിശ്വാസമാണ് 'കാതോലികം' എന്ന വിശേഷണത്തിന് പിറകിലുള്ളത്.

പലരും ഇതിനെ തെറ്റായി, ഭൂമിശാസ്ത്രപരമായി 'ആഗോളം' എന്ന അർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. ആഗോളം എന്നത് ഭൂമിയുടെ അളവും വിസ്തൃതിയുമായി ബന്ധപ്പെട്ട(quantitative) ഒരു വിശേഷണമാണ്. ഭൂമിശാസ്ത്രപരമായ വിസ്തൃതിയല്ല സഭയുടെ മാനദണ്ഡം. കാതോലികം എന്ന വാക്ക് സഭയുടെ വിശേഷണമായി ഉപയോഗിച്ചു തുടങ്ങി. ആദ്യനൂറ്റാണ്ടുകളിൽ സഭ ലോകം മുഴുവനും വ്യാപിച്ചിരുന്നില്ല. അതുകൊണ്ട് ആ വാക്കിന് ഭൂമിശാസ്ത്രപരമായ അർത്ഥം പ്രമുഖമാണെന്ന് പറയുന്നത് ശരിയല്ല.

2. റോമൻ കത്തോലിക്കാ സഭ യൂറോപ്പിൽ മാത്രം ഒതുങ്ങിനിന്ന ഒരു പ്രാദേശിക സഭയായിരുന്നു. പതിനഞ്ചാം നൂറ്റാണ്ടു മുതൽ ആരംഭിച്ച പോർത്തുഗീസ്-സ്പാനിഷ് കൊളോണിയൽ വികസനങ്ങളോടുകൂടിയാണ് റോമൻ സഭ ഭൂഖണ്ഡങ്ങളിൽ വേരൂന്നിയത്. പോർത്ത്യുഗലും സ്പെയിനും കത്തോലിക്കാ രാജ്യങ്ങളായിരുന്നതുകൊണ്ട് അവരുടെ മിഷണറിമാരും, പിന്നീട് ഇറ്റലി, ഫ്രാൻസ് തുടങ്ങിയ രാജ്യങ്ങളിലെ മിഷണറിമാരും കൊളോണിയൽ പാതയിലൂടെ സഞ്ചരിച്ചു. അങ്ങനെയാണ് ഒരു പ്രാദേശിക സഭയായിരുന്ന റോമാസഭ 'ആകമാന സഭ' (universal church) എന്ന വിശേഷണം എടുത്തത്. ഇവിടെ universal എന്നതിന് 'ആഗോളം' എന്ന ഭൂമിശാസ്ത്രപരമായ അർത്ഥമാണ്. എല്ലാ രാജ്യങ്ങളിലും വ്യാപിച്ചിരിക്കുന്ന സഭയെന്നാണ് ഇതിന്റെ അർത്ഥം. 'കാതോലികം' എന്ന ഗ്രീക്ക് വാക്കിന്റെ തൽസമമായിട്ടാണ്. 'യൂണിവേർസൽ' എന്ന ലത്തീൻ പദം അവർ മിക്കവാറും ഉപയോഗിക്കുന്നത്. എന്നാൽ ഈ തർജ്ജിമ തെറ്റാണ്. നിഖ്യാ വിശ്വാസപ്രമാണത്തിലെ'കാതോലികവും' റോമാസഭയിലെ'യൂണിവേർസലും'തികച്ചും വിഭിന്നമായ രണ്ട് ആശയങ്ങളാണ്.

3. റോമൻ കത്തോലിക്കാ സഭയിൽ Universal Pastor (ആഗോള ഇടയൻ) എന്നാണ് മാർപ്പാപ്പയെ വിളിക്കുന്നത്. എല്ലാ ഇടയന്മാരുടേയും ഏക ഇടയൻ എന്ന അർത്ഥത്തിലാണ് ഇത് ഉപയോഗിക്കുന്നത്. ക്രിസ്തുവിന്റെ വികാരി, പത്രോസിന്റെ പിൻഗാമി തുടങ്ങി നിരവധി സ്ഥാനങ്ങൾ റോമിലെ പാപ്പാമാർ സ്വയം എടുത്തിട്ടുണ്ടെങ്കിലും ഇവയൊന്നും സുറിയാനി സഭയുൾപ്പെടെ പൗരസ്ത്യ സഭകൾ ഒരിക്കലും അംഗീകരിച്ചിട്ടില്ല. അവയെ എന്നും ശക്തിയായി എതിർത്തവയാണ് ഓർത്തഡോക്സ് സഭകൾ. എന്നാൽ മാർപ്പാപ്പയുടെ ശരിയായ വിശേഷണം 'റോമിന്റെ ബിഷപ്പ്' എന്നതാണ്. ഔദ്യോഗിക സുന്നഹദോസ് രേഖകളിലും മറ്റും ഇപ്പോഴും മാർപ്പാപ്പമാർ ഒപ്പിടുന്നത്'Bishop of Rome, Servant of the Servants of God' എന്നുപറഞ്ഞാണ്. 'പാശ്ചാത്യ പാത്രിയർക്കീസ്' എന്ന സ്ഥാനപ്പേരും പാപ്പാമാർക്കുണ്ട്.ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നത് ഈ രണ്ട് വിശേഷണങ്ങൾ - റോമിന്റെ ബിഷപ്പ്(Bishop of Rome) പാശ്ചാത്യ പാത്രിയർക്കീസ്(Patriarch of the West)- മാത്രമാണ്.

4. അന്ത്യോഖ്യൻ സുറിയാനി സഭയിൽ അടുത്തകാലത്ത് സ്വീകരിച്ച 'യൂണിവേഴ്സൽ' (ആകമാനം) പ്രയോഗം റോമാസഭയുടെ വ്യക്തമായ അനുകരണമാണ്.'Universal Syrian Orthodox Synod' എന്ന പ്രയോഗവും ഇപ്പോഴുണ്ട്. അതുപോലെ തന്നെ 'ആകമാന ഇടയൻ' എന്ന റോമൻ മാതൃകയിലാണ് അന്ത്യോഖ്യാ പാത്രിയർക്കീസിനെ 'ആകമാന സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ' എന്ന് ഇപ്പോൾ വിശേഷിപ്പിച്ച് പറഞ്ഞിരിക്കുന്നത്.

ഭൂമിശാസ്ത്രപരമായും ജനസംഖ്യയിലും വളരെ ചെറുതായ സുറിയാനിസഭ ഇപ്പോൾ സ്വീകരിച്ചിരിക്കുന്ന റോമൻ അനുകരണങ്ങൾ ഹാസ്യജനകമാണെന്ന് മാത്രമല്ല, പൗരസ്ത്യസഭകൾ ആദിനൂറ്റാണ്ടുമുതൽ അതിശക്തിയായി നിലനിറുത്തിയ മൗലിക സഭാശാസ്ത്രത്തിന്റെ ലംഘനവുമാണ്. എപ്പോഴെങ്കിലും ഓറിയന്റൽ

ഓർത്തഡോക്സ് സഭകളുടെ ഒരു പൊതുസുന്നഹദോസ് കൂടാനിടയായാൽ, വേദവിപരീതമായി പ്രഖ്യാപിക്കാവുന്ന ഒരു നിലപാടാണ് സുറിയാനി സഭയിലെ ചില നേതാക്കൾ സ്വീകരിച്ചിരിക്കുന്നത്.

ഈ നിലപാട് തെറ്റാണെന്ന് പറയുന്നതിൻെറ ചില കാരണങ്ങൾ സൂചിപ്പിക്കട്ടെ:

1. എല്ലാ പുരാതന സഭകൾക്കും അതാതിൻെറ പ്രദേശത്തെ സൂചിപ്പിക്കുന്ന ഭൂമിശാസ്ത്രപരമായ വിശേഷണം ഉണ്ട്. ഉദാ. റോമൻ കത്തോലിക്കാ സഭ, ഗ്രീക്ക് ഓർത്തഡോക്സ് സഭ, റഷ്യൻ ഓർത്തഡോക്സ് സഭ, ആംഗ്ലിക്കൻ സഭ, സിറിയൻ ഓർത്തഡോക്സ് സഭ, കോപ്റ്റിക് ഓർത്തഡോക്സ് സഭ, മലങ്കര ഓർത്തഡോക്സ് സഭ. ഈ പ്രയോഗങ്ങളിലെല്ലാം ആദ്യത്തെ വാക്ക് സ്ഥലസൂചകമാണ്. ഇത് വേദപുസ്തക പാരമ്പര്യമാണ്. ഗലാത്യയിലെ സഭ, എഫെസൂസിലെ സഭ തുടങ്ങിയ പ്രയോഗങ്ങൾ നമുക്ക് പരിചിതമാണല്ലോ. ആദിമ ക്രിസ്തീയ ശൈലി സഭയിൽ തുടരുകയും എല്ലാ പുരാതന സഭകളും അവയുടെ സഭാശാസ്ത്രത്തിന്റെ ഭാഗമായി അംഗീകരിക്കുകയും ചെയ്തു. അതിൽനിന്നാണ് local church അഥവാ പ്രാദേശിക സഭ എന്ന ആശയം ഓർത്തഡോക്സ് ചിന്തയിൽ വേരുറച്ചത്.

2. എന്താണ് പ്രാദേശിക സഭ (local church)?

ഒരു പ്രദേശത്തുള്ള സഭ എന്നതിന് ഭൂമിശാസ്ത്രപരമായി നിർവ്വചനം കൊടുക്കാൻ പ്രയാസമാണ്. തത്വത്തിൽ ഒരിടവക മുതൽ ഒരു രാജ്യത്തെ മുഴുവൻ സഭ വരെ ആ പേരിൽ സൂചിപ്പിക്കാം. എന്നാൽ പൊതുധാരണയോടെ ഇന്ന് നൽകിയിരിക്കുന്ന അർത്ഥം ഒരു രാജ്യത്തെ ഒരു സാംസ്കാരിക പാരമ്പര്യത്തിലുള്ള സഭയെന്നാണ്. ഭാരതീയ സംസ്കാരത്തിന്റെയും ഇൻഡ്യയുടെ ദേശീയ സ്വഭാവത്തിന്റെയും പശ്ചാത്തലത്തിൽ ഒന്നായിനിൽക്കുന്ന സഭയെ ഇൻഡ്യയിലെ പ്രാദേശിക സഭയെന്നു വിശേഷിപ്പിക്കാം. എന്നാൽ ഏറ്റവും പ്രധാനമായത്, ഓരോ പ്രാദേശിക സഭയും കാതോലിക സഭയുടെ സ്വഭാവവും പൂർണ്ണതയും പ്രകടിപ്പിക്കുന്നു എന്നതാണ്. അതുകൊണ്ട് ഏതെങ്കിലും ഒരു പ്രാദേശിക സഭയെ കാതോലിക സഭയുടെ ഭാഗമെന്നോ വിഭാഗമെന്നോ പറയുന്നത് ശരിയല്ല. എന്നാൽ പ്രാദേശിക സഭകൾ തമ്മിൽ ഏക ക്രിസ്തീയ വിശ്വാസത്തിലും വിശുദ്ധ കുർബ്ബാനയിലും സ്നേഹത്തിലും സംസർഗ്ഗമുണ്ടായിരിക്കണം. ആ സംസർഗ്ഗം (communion) സഭകളുടെ ജീവന് അനുപേക്ഷണീയമാണ്.

3. ഓരോ പ്രാദേശിക സഭയിലും കാതോലികവും അപ്പോസ്തോലികവും ഏകവും വിശുദ്ധവുമായ സഭയുടെ പൂർണ്ണത വസിക്കയും അവ പരസ്പരം സംസർഗ്ഗത്തിൽ കഴിയുകയും ചെയ്യുന്ന സാഹചര്യത്തിൽ ഒരു പ്രാദേശിക സഭയ്ക്ക് മറ്റൊരു പ്രാദേശിക സഭയുടെമേൽ ഭരണാധികാരമോ കർതൃത്വമോ ഇല്ല. എല്ലാ സഭകളും പരസ്പരം സഹോദരി സഭകളായി അറിയപ്പെടും. ഒരു സഭയുടെ ജനസംഖ്യയോ സ്ഥാപനങ്ങളുടെ ശക്തിയോ ഒന്നും ഇക്കാര്യത്തിൽ ബാധകമല്ല. റഷ്യൻ ഓർത്തഡോക്സ് സഭയും മലങ്കരസഭയും തമ്മിൽ ജനസംഖ്യയിലും മറ്റും കാര്യമായ അന്തരമുണ്ട്. അന്ത്യോഖ്യൻ സുറിയാനി സഭയിലെ ജനങ്ങളുടെയും വൈദികരുടെയും എണ്ണം തുലോം പരിമിതമാണ്, പക്ഷേ ഇക്കാര്യങ്ങളൊന്നും സഭകളുടെ സമസ്ഥാനത്തെയും സംസർഗ്ഗത്തെയും ബാധിക്കയില്ല.

ഒരേ വിശ്വാസത്തിലുള്ള പ്രാദേശിക സഭകൾ തമ്മിൽ ഏതെല്ലാം തരത്തിലുള്ള സഹകരണവും ആകാം. അടിയന്തര സന്ദർഭങ്ങളിൽ മേൽപ്പട്ടക്കാരെ വാഴിച്ചുകൊടുത്ത് സഹായിക്കുന്നതു മുതൽ മിഷണറി പ്രസ്ഥാനത്തിലും മനുഷ്യസ്നേഹപരമായ പ്രവർത്തനങ്ങളിലും ഒരുമിച്ച് പ്രവർത്തിക്കുന്നത് വരെയുള്ള വിപുലമായ ഒരു മേഖലയുണ്ട്. പക്ഷെ അതെല്ലാം പൂർണ്ണമായ സ്വാതന്ത്ര്യത്തിലും സഭകൾ തമ്മിലുള്ള ബഹുമാനത്തിലും ക്രിസ്തുവിന്റെ സ്നേഹത്തിലുമാണ് നിറവേറ്റപ്പെടേണ്ടത്. അധികാരപ്രയോഗത്തിലൂടെയല്ല.

4. ഇങ്ങനെ നോക്കുമ്പോൾ, റോമൻ സഭ, സുറിയാനി സഭ, മലങ്കര സഭ തുടങ്ങി സ്ഥലനാമം വിശേഷണമായി ഉപയോഗിക്കുന്ന എല്ലാ പുരാതന സഭകളും പ്രാദേശിക സഭകളാണ്. എന്നാൽ കൊളോണിയൽ കാലഘട്ടത്തിൽ റോമൻ കത്തോലിക്കാ സഭ ആ തത്വം വെടിയുകയും, ലോകത്തിലുള്ള എല്ലാ ഓർത്തഡോക്സ് സഭകളിലും കടന്നാക്രമണം നടത്തി, അവയിൽ നിന്നെല്ലാം ഓരോ പൗരസ്ത്യ കത്തോലിക്കാ റീത്ത് ഉണ്ടാക്കുകയും ചെയ്തു. പാശ്ചാത്യരുടെ രാഷ്ട്രീയവും സാമ്പത്തികവുമായ കൊളോണിയൽ-നിയോ കൊളോണിയൻ ശക്തി ഉപയോഗിച്ച് ഇങ്ങനെ സൃഷ്ടിച്ച റീത്തു പ്രസ്ഥാനങ്ങൾ(Uniate Movements) സഭൈക്യത്തിന് ഏറ്റവും വലിയ തലവേദനയാണ്. ഈ റീത്ത് പ്രസ്ഥാനത്തെ ന്യായീകരിക്കുന്ന 'യൂണിവേഴ്സൽ സഭാ' വാദവും അവർ വികസിപ്പിച്ചു. ഈ മാതൃകയുടെ അനുകരണമാണ് സുറിയാനി സഭ മലങ്കരയിൽ പ്രാവർത്തികമാക്കാൻ ശ്രമിക്കുന്നത്. അക്കാര്യം മനസ്സിലാകാതെ മലങ്കര സഭയുടെ മക്കളായ കുറെപ്പേർ ആ വാദത്തെ പിൻതാങ്ങുകയും ചെയ്യുന്നു. അതുകൊണ്ട് 'ആകമാന സുറിയാനി സഭ' എന്ന ആശയം അപ്പോസ്തോലികവും കാതോലികവുമായ സഭ എന്ന പുരാതന ക്രിസ്തീയ തത്വത്തിന് എതിരാണ്. ഇക്കാര്യം വ്യക്തമാക്കാതെ മലങ്കരസഭയിൽ സമാധാനം ഉണ്ടാവുകയില്ല.

റോമൻ കത്തോലിക്കാ സഭയിൽ 'യൂണിവേഴ്സൽ' സഭാ വാദം നിലനിൽക്കുന്നത് പാശ്ചാത്യ രാജ്യങ്ങളുടെ സാമ്പത്തിക രാഷ്ട്രീയ മേധാവിത്വം കൊണ്ടാണ്. അടുത്ത നൂറ്റാണ്ടിൽ യൂറോപ്പും അമേരിക്കയും ദരിദ്രമാകുമെന്ന് സങ്കൽപ്പിക്കുകയാണെങ്കിൽ, റോമൻ കത്തോലിക്കാ സഭയുടെ ആഗോളവാദവും ഇല്ലാതാകും. റീത്തു പ്രസ്ഥാനങ്ങൾ മിക്കവാറും അസ്തമിക്കും. ഇക്കാര്യത്തിലുള്ള സാമ്പത്തിക ഘടകം ഏറ്റം പ്രമുഖമാണ്. ദൈവശാസ്ത്രപരമായി ഇപ്പോൾത്തന്നെ'യൂണിവേഴ്സൽ' വാദത്തെ ശക്തിയായി വിമർശിക്കുന്ന ചിന്തകരും സഭകളും കത്തോലിക്കാസഭയ്ക്കുള്ളിലുണ്ട്. റോമിൻെറ തെറ്റായ അധികാരത്തെ വെല്ലുവിളിക്കുന്ന ഇത്തരം "വ്യക്തിസഭ" (Individual Church)കളും സ്വയംഭരണ(Sui uris) സഭകളും പൗരസ്ത്യപാരമ്പര്യത്തിലേക്ക് മടങ്ങാൻ ആഗ്രഹിക്കുന്നു.

ചരിത്രപരമായ ബന്ധങ്ങൾ മൂലം അന്ത്യോഖ്യൻ സുറിയാനി സഭയിലെ പാത്രിയർക്കീസിനെ മലങ്കര സഭ പൂർണ്ണമായും ബഹുമാനിച്ചും സ്വീകരിച്ചും കൊണ്ടുള്ള ഒരു സമാധാനം സാധ്യമാണ്. മുകളിൽ പറഞ്ഞ സഭാ തത്വങ്ങളും പുരാതന പാരമ്പര്യങ്ങളും മലങ്കരസഭയുടെ സ്വാതന്ത്ര്യമായ തനിമയും എല്ലാം ബഹുമാനിക്കപ്പെടണം എന്നേയുള്ളൂ. ഏതായാലും ആകമാന സുറിയാനി സഭ എന്ന തെറ്റായ ആശയം ഒരിക്കലും ഇരു സഭകളും തമ്മിലുള്ള സമാധാന ബന്ധത്തിന് സഹായകമാവില്ല.

**ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിന്**

താമസിച്ചതിൽ ക്ഷമാപണം





ബാബു, ലളിത സ്റ്റഫി, എൽസാ., ചെൽസി
കല്ലൻപറമ്പിൽ



ബാബു& ഫാമിലി



എ.ജി. ജേക്കബ്ബ്
മീയെന്നൂർ



മേരി കുര്യൻ
കോയിപ്പുറം








ഒരു വിശ്വാസി, മലേഷ്യ








കുരുവിള തോമസ് മാത്യു നിരണം.

# വാർത്തകൾ

## പതിനായിരങ്ങൾ പങ്കെടുത്ത യുവസംഗമം

കോട്ടയം. മാർച്ച് 21:

വിശ്വാസത്തിൻെറ കരുത്തും യുവത്വത്തിൻെറ ഊർജ്ജസ്വലതയുമായി മലങ്കരസഭയുടെ നാനാദേശത്തുനിന്നും വന്നണഞ്ഞ യുവജനങ്ങൾ കോട്ടയംപട്ടണത്തെ പിടിച്ച് കുലുക്കി. നഗരവീഥികളിൽ നിറഞ്ഞൊഴുകിയ യുവജനറാലി നഗരത്തിന് പുതുയൊരു അനുഭവമായി. സഭയുടെ വിശ്വാസ ദാർഢ്യം ഉറക്കെ പ്രഖ്യാപിച്ചുകൊണ്ട് നടന്ന റാലി അച്ചടക്കംകൊണ്ട് പ്രത്യേകം ശ്രദ്ധേയമായി.

നാഗമ്പടം മുനിസിപ്പൽ സ്റ്റേഡിയത്തിൽനിന്നാരംഭിച്ച് മാർ ഏലിയാ കത്തിഡ്രൽ അങ്കണത്തിൽ സംഗമിച്ച ഘോഷയാത്രയിലുടനീളം സഭയോടും രാജ്യത്തെമ്പാടുമുള്ള സ്നേഹം വിളിച്ചോതുന്ന ഗാനങ്ങൾ മുഴങ്ങി.

സമുദായട്രസ്റ്റി പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര കാതോലിക്കേറ്റ് പതാക ഉയർത്തി റാലി ഉത്ഘാടനം ചെയ്തു.

പ്രസ്ഥാനം പ്രസിഡൻെറ് യാക്കോബ്ബ് മാർ ഐറേനിയോസ്, ജന. സെക്രട്ടറി ഫാ. എം.ഡി. ജോൺ തുടങ്ങിയവർ റാലിയുടെ മുൻനിരയിൽ നിന്ന് നേതൃത്വം നൽകി.

ഏറ്റവും മുൻപിൽ പൈലറ്റ് ജീപ്പ്. തൊട്ടു പിന്നിൽ പരിശുദ്ധ കാതോലിക്കാ



ബാവായുടെ അംശവടിയുമായി ഫാ. കെ.വി. വർഗ്ഗീസ്, കുരിശുമേന്തി ജോസഫ് ജോസഫ്. വേദപുസ്തകവുമായി ഡോ. സിബി തരകൻ എന്നിവർ തുറന്ന ജീപ്പിൽ നീങ്ങി. അതിനുപിന്നാലെ 63 ഇരുചക്രവാഹനങ്ങൾ കോതോലിക്കേറ്റ് പതാകയുമായി. അതിനുപിന്നാലെ കേരളത്തിലെ 14 ഭദ്രാസനങ്ങളിൽ നിന്നുള്ള പ്രവർത്തകർ അവരവരുടെ ബാനറുകൾക്ക് പിമ്പിൽ അണിനിരന്നു.

യുവജനറാലി മാർ ഏലിയാ കത്തിഡ്രലിൽ എത്തിച്ചേർന്നപ്പോൾ പരിശുദ്ധ കാതോലിക്കാബാവയും മറ്റ് തിരുമേനിമാരും ചേർന്ന് സ്വീകരിച്ചു.

സ്വാതന്ത്ര്യം അടിയറവച്ചുകൊണ്ടുള്ള സമാധാനം സാധ്യമല്ലെന്നും താൻ പരി. പാത്രിയർക്കീസ് ബാവായെ ഏറ്റവും ബഹുമാനിക്കുന്നെന്നും പ. ബാവാ തിരുമേനി പ്രസ്താവിച്ചു.

കേന്ദ്ര യുവജനമന്ത്രാലയം ഡയറക്ടർ ജിജി തോംസൺ ചൊല്ലിക്കൊടുത്ത പ്രതിജ്ഞ യുവജനങ്ങൾ ഏറ്റുചൊല്ലി.

യാക്കോബ് മാർ ഐറേനിയസ് അദ്ധ്യക്ഷനായിരുന്ന സമ്മേളനത്തിൽ, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, പൗലോസ് മാർ പക്കോമിയോസ്, സുരേഷ് കുറുപ്പ് എം.പി. ഉമ്മൻചാണ്ടി എം.എൽ.എ മുനിസിപ്പൽ ചെയർമാൻ ബേബി അലക്സ്, സഭാ ട്രസ്റ്റി പി.സി. ഏബ്രഹാം, സഭാ സെക്രട്ടറി എ.കെ. തോമസ് ഡോ. സാമുവൽ ചന്ദനപ്പള്ളി, ഫാ. ഡോ. കെ.എം. ജോർജ്ജ്, ജിജി തോംസൺ, എന്നിവർ പ്രസംഗിച്ചു. ഫാ. എം.ഡി. ജോൺ സ്വാഗതവും ഫാ.കെ.വി. പോൾ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## എഡിറ്റേഴ്സ് ഗിൽഡിന് പുതിയ എക്സിക്യൂട്ടീവ് കമ്മറ്റി

കോട്ടയം: കേരളത്തിലെ ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ സംഘടനയായ എഡിറ്റേഴ്സ് ഗിൽഡ് പ്രസിഡന്റ് എം. തോമസ് മാത്യുവിന്റെ അദ്ധ്യക്ഷതയിൽ കെ.സി.സി. ഹാളിൽ വച്ച് കൂടുകയുണ്ടായി. വിവിധ പ്രസിദ്ധീകരണങ്ങളെ പ്രതിനിധീകരിച്ച് പത്തൊൻപത് അംഗങ്ങൾ സംബന്ധിച്ചു. സീനിയർ എഡിറ്റേഴ്സിനായി ഒരു ഏകദിനക്യാമ്പും, എഴുത്തുകാർക്കായി ഒരു ത്രിദിനക്യാമ്പും നടത്തുവാൻ തീരുമാനിച്ചു.

പ്രൊഫ. തോമസ് മാത്യു, റവ. ഡോ. ടി.എം. ഫിലിപ്പ്, പ്രൊഫ. മാത്യു കോശി പുന്നയ്ക്കാട്, ഫാ. ടി.എ. ഇടയാടി, ഫാ.ഡോ. എ.ടി. ഏബ്രഹാം, ശ്രീമതി. മേരി ജോർജജ് എന്നിവർ അംഗങ്ങളായി പുതിയ എക്സിക്കുട്ടീവ് കമ്മറ്റിയും നിലവിൽ വന്നു.

## നിയമിതനായി



ദേവലോകം അരമനയുടെ അസിസ്റ്റൻെറ് മാനേജരായി ഫാ.കെ. ഗീവർഗീസ് നിയമിതനായി. ഇദ്ദേഹം ചെങ്കുളം തെള്ളകത്ത് എം. കുഞ്ഞുമാക്കണ്ടയുടേയും ഏലിയാമ്മയുടേയും മകനായ ചെങ്ങമനാട് ആശ്രമാംഗമാണ്. ബി.എ., ബി.ഡി. ബിരുദങ്ങൾ കരസ്ഥമാക്കി. ഇപ്പോൾ മഹാത്മാഗാന്ധി സർവ്വകലാശാലയിൽ എം.എ സുറിയാനി അവസാന വർഷ വിദ്യാർത്ഥിയാണ്.

# വൈദീക ബസ്ക്യാമ്മ സമ്മേളനം

പത്തനംതിട്ട. തുമ്പമൺ ഭദ്രാസനത്തിലെ വൈദികരുടെയും ബസ്ക്യാമ്മമാരുടേയും ഏകോപിച്ചുള്ള സമ്മേളനംമാർച്ച്മാസം 6-ാം തീയതി ബേസിൽ അരമനയിൽ വച്ച് നടന്നു. ഭദ്രാസന മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് അദ്ധ്യക്ഷത വഹിച്ചു. പോൾ റമ്പാൻ, ഫാ. ജോർജ്ജ് മാത്യു, ഫാ. ടൈറ്റസ് ജോർജ്ജ്, കൊച്ചന്നാമ്മ മത്തായി വിലനിലം എന്നിവർ പ്രസംഗിച്ചു. സാലി മേരി മാത്യു റിപ്പോർട്ടവതരിപ്പിച്ചു. റെയിച്ചൽ ദാനിയേൽ സ്വാഗതവും മേരിക്കുട്ടി മാത്യൂസ് കൃതജ്ഞതയും പ്രകാശിപ്പിച്ചു.

### സൺഡേസ്കൂൾ പ്രതിഭ



1998- ലെ സൺഡേസ്കൂൾ പ്രതിഭയായി തെരെഞ്ഞെടുക്കപ്പെട്ട സയ്നോ ഹന്നാ വർഗ്ഗീസ്. പുളിക്കീഴ് സെൻറ് മേരീസ് സൺഡേസ്കൂൾ വിദ്യാർത്ഥിനിയും പുളിക്കീഴ് തുരുത്തേൽ ബഥാനിയേൽ റവ. ഫാ. ടി.കെ. വർഗ്ഗീസിൻെറ മകളുമാണ്.

### ഫാ. ടി.എ. ജേക്കബ്ബ് സുന്നഹദോസ് ഓഫീസ് സെക്രട്ടറി



കോട്ടയം സെൻട്രൽ ഭദ്രാസന സെക്രട്ടറിയായി സേവനം അനുഷ്ഠിക്കുന്ന ഫാ. ടി.എ. ജേക്കബ്ബ് പ. എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ ഓഫീസ് സെക്രട്ടറിയായി നിയമിതനായി. താഴത്തങ്ങാടി മാർ ബസേലിയോസ് പള്ളി വികാരിയായും അച്ചൻ സേവനം അനുഷ്ഠിക്കുന്നു.

### കാൽകഴുകൽ ശുശ്രൂഷ

കോട്ടയം. കുരിശുപള്ളിയിൽ വച്ച് ശ്രേഷ്ഠനിയുക്ത കാതോലിക്കാ ബാവാ തോമസ് മാർ തിരുമനസ്സുകൊണ്ട് ഏപ്രിൽ ഒന്നാം തീയതി പെസഹാ വ്യാഴാഴ്ച കാൽ കഴുകൽ ശുശ്രൂഷ നിർവ്വഹിച്ചു.

വൈദികസെമിനാരി ചാപ്പലിലെ ഹാശാ ആഴ്ച ശുശ്രൂഷകൾ നിയുക്തബാവായുടെ മുഖ്യ കാർമ്മികത്വത്തിലാണ് നടന്നത്.

## ആയുസിൽ സപ്തതി, ബലി പീഠശുശ്രൂഷയിൽ ഷഷ്ഠിപൂർത്തി



60 വർഷം വി.മദ്ബഹയിൽ ശുശ്രൂഷ അനുഷ്ഠിച്ച പുത്തൻചിറയിൽ ശ്രീ. K.A.വർഗ്ഗീസിനെ (വർഗ്ഗീച്ചനെ) 1999 ജനുവരി 26-ാം തീയതി മാതൃഇടവകയായ ചേന്നങ്കരി സെ. തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് കോട്ടയം ഭദ്രാസനാധിപൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് പൊന്നാട അണിയിച്ച് ആദരിക്കുന്നു.

## മാർ സേവേറിയോസ് വാർഡ്

ഹൈദരബാദ്.യാച്ചാരത്തു മാർ ഗ്രിഗോറിയോസ് ബാലഗ്രാം ഹോസ്പിറ്റലിൽ കൊച്ചി ഭദ്രാസനധിപനായിരുന്ന യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ നാമത്തിൽ ഒരു വാർഡ് മിഷ്യൻ ബോർഡ് പ്രസിഡന്റ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത ഉൽഘാടനം ചെയ്തു.

കുഷ്ഠരോഗികളുടെ കുട്ടികൾക്കായിട്ടുള്ളതാണ് ഈ ബാലഗ്രാം. 98 കുട്ടികൾ ഇവിടെ താമസിച്ചു പ്രാഥമിക വിദ്യാഭ്യാസവും തൊഴിൽ പരിശീലനവും നേടുന്നു. വിവിധകൃഷി, ഡയറിഫാം, I.T.C എന്നിവ വിശാലമായ കോംപ്ലക്സിലുണ്ട്. എയിഡ്സ് ബോധവൽക്കരണവും തെരുവുകുട്ടികളുടെ സംരക്ഷണവും മിഷ്യൻബോർഡ് സംഘടിപ്പിക്കുന്നുണ്ട്.

കെ.വി. മാമ്മൻ രചിച്ച "യാച്ചാരം" എന്ന ഗ്രന്ഥം. ഡോ. കാമരാജിന് നല്കി മാർ ഒസ്താത്തിയോസ് പ്രകാശനം ചെയ്തു. ഊഷരഭൂമിയായിരുന്ന യാച്ചാരം ഉദ്യാനമായി രൂപം പ്രാപിച്ചതാണ്. "യാച്ചാരം" വിവരിക്കുന്നത്. ഗ്രന്ഥകർത്താവിനെ അഭിനന്ദിച്ച് ട്രഷറാർ മാമൻ ഏബ്രഹാം പ്രശംസഫലകവും ക്യാഷ് അവാർഡും നല്കി.

മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത ഉൽഘാടനം ചെയ്തു പൊതുസമ്മേളനത്തിൽ ഫാദർ ജോസഫ് വെണ്ടറപ്പിള്ളി അദ്ധ്യക്ഷം നിർവഹിച്ചു. 82-ാം വയസിലേക്ക് കടന്ന തിരുമേനിക്ക് ആശംസ നല്കി സ്തോത്രപ്രാർത്ഥന നടത്തി.

മാനേജർ ഫാ. ജി. തോമസ്കുട്ടി സ്വാഗതം ആശംസിച്ചു. കെ.സി. ഈപ്പൻ റിപ്പോർട്ട് സമർപ്പിച്ചു. വിവിധ പള്ളികളെയും സ്ഥാപനങ്ങളെയും പ്രതിനിധികരിച്ച് ഫാ.ജി. ജോൺ, ഫാ: തോമസ്, ഫാ: ഐസക്, ഫാ: ജോൺസൺ, ഫാ: എം.സി. മത്തായി ഡോക്ടർ തോമസ് മാണി, ഡോ. പി.സി. തോമസ്, ഓമനരാജൻ എന്നിവർ പ്രസംഗിച്ചു. ഡയറക്ടർ കെ.ഐ. ഫിലിപ്പ് റമ്പാൻ കൃതജ്ഞത പ്രകാശിപ്പിച്ചു.

## മാവേലിക്കര കൺവൻഷൻ

മാവേലിക്കര: ഫെബ്രു. 24 മുതൽ 28 വരെ കൺവൻഷൻ നടയ്ക്കാവ് ജോർജിയൻ ഗ്രൗണ്ടിൽ നടന്നു ശ്രേഷ്ഠ നിയുക്ത കതോലിയ്ക്കാ തോമസ് മാർ തീമത്തിയോസ്, ഡോ. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരും അനേകം വൈദികരും ആയിരക്കണക്കിന് ജനങ്ങളും സംബന്ധിച്ചു.

## അവധിക്കാല മതവേദപഠന ക്യാമ്പുകൾ

മലങ്കര ഓർത്തഡോക്സ് സഭയിലെ 10 മുതൽ 15 വയസ്സുവരെയുള്ള വിദ്യാർത്ഥിനി വിദ്യാർത്ഥികൾക്കായി ജൂനിയർ നാംസി (Junior NAMS) ന്റെ സമ്മേളനം മെയ് മാസം 3 മുതൽ 9 വരെയും 15 വയസ്സിനു മുകളിലുള്ളവർക്കായി വെക്കേഷൻ ബൈബിൾ സ്ക്കൂൾ മെയ് മാസം 17 മുതൽ 30 വരെയും മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രയിനിംഗ് സെന്ററിൽ നടത്തുന്നതാണ്. മതവേദപഠനങ്ങളോടൊപ്പം, മിഷൻ പരിശീലനവും, കായിക കലാ പരിശീലനങ്ങളും നല്കപ്പെടും. വന്ദ്യതിരുമേനിമാരും വൈദികരും പ്രൊഫസറന്മാരും നേതൃത്വം നല്കും. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ കൂടുതൽ വിവരങ്ങൾക്കും രജിസ്ട്രേഷനുമായി. സ്വന്ത മേൽവിലാസം എഴുതി സ്റ്റാമ്പൊട്ടിച്ച കവർ സഹിതം പ്രൊഫ. കെ.സി. മാണി, കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട എന്ന വിലാസത്തിൽ ഏപ്രിൽ 10നു മുൻപായി ബന്ധപ്പെടണം. ആദ്യം പേര് രജിസ്ട്രർ ചെയ്യുന്ന നൂറു പേർക്ക് വീതം മാത്രമെ പ്രവേശനം അനുവദിക്കുകയുള്ളു.

## മർത്തമറിയം വനിതാ സമാജം ഏകദിന യോഗം

**പെരിന്തൽമണ്ണ:** മലബാർ ഭദ്രാസനം പെരിന്തൽമണ്ണ ഗ്രൂപ്പ് യോഗം 13-2-99 ശനിയാഴ്ച ഷൊർണൂർ സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ, ഗ്രൂപ്പ് പ്രസിഡന്റ് ഫാ. എൻ.പി. ജേയ്ക്കബിന്റെ അദ്ധ്യക്ഷതയിൽ നടത്തി. ഫാ. കൊള്ളന്നൂർ ഗീവർഗീസ് (കുന്നംകുളം ഭദ്രാസനം) കാനാവിലെ കല്യാണം എന്ന വിഷയത്തെ ആസ്പദമാക്കി സാരഗംഭീരമായ ക്ലാസ് എടുത്തു. ഷൊർണൂർ പള്ളി വികാരി ഫാ. വി.ടി. തോമസ് സ്വാഗത പ്രസംഗവും പെരിന്തൽമണ്ണ പള്ളി വികാരി ഫാ. വിൽസൺ മാത്യൂസ്, സമാജം ഭദ്രാസന സെക്രട്ടറി സിസ്റ്റർ റിബേക്കാ, സോണൽ ഡയറക്ടർമാരായ ശ്രീമതി പെണ്ണമ്മ ജോർജ്, ശ്രീമതി ഏലിയാമ്മ ഭദ്രാസന കൗൺസിൽ അംഗം ശ്രീ. കെ.സി. പീറ്റർ എന്നിവർ ആശംസാ പ്രസംഗങ്ങളും നടത്തി. സമാജം ഗ്രൂപ്പ് സെക്രട്ടറി ശ്രീമതി മേരിക്കുട്ടി നന്ദി പ്രകാശനം നിർവഹിച്ചു.

## ദേവാലയകൂദാശ

മുംബെയ്: അംബർനാഥ് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ ഫെബ്രുവരി 20, 21 തിയതികളിൽ നടത്തപ്പെട്ടു.

## രജതജൂബിലി

അംബർനാഥ്: മാർ ഗ്രിഗോറിയോസ് പള്ളി വികാരിയും ഭദ്രാസന കൗൺസിൽ അംഗവുമായ ഫാ. പി.ജെ. ജയിംസിന്റെ വൈദിക സ്ഥാന ലബ്ദിയുടെ രജതജൂബിലി ഫെബ്രുവരി 21-ാം തീയതി നടത്തപ്പെട്ടു. ഭദ്രാസന മെത്രാപ്പോലീത്തയും വൈദിക ശ്രേഷ്ഠരും അനേകം ജനങ്ങളും സമ്മേളനത്തിൽ പങ്കെടുത്തു.

## ഒന്നാം റാങ്ക് നേടി



ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസോസിയേഷൻ നടത്തിയ മത്സരപ്പരീക്ഷയിൽ അഖിലമലങ്കര തലത്തിൽ 10-ാം ക്ലാസിൽ 1-ാം റാങ്ക് നേടിയ പ്രിയാ സാറാ വർഗീസ്. മുൻവർഷങ്ങളിൽ 5,8 ക്ലാസുകളിലും ഒന്നാം റാങ്ക് നേടിയിട്ടുണ്ട്. 1998ൽ എസ്.എസ്.എൽ.സി. പരീക്ഷയിൽ 10-ാം റാങ്ക് നേടി. കുന്നന്താനം നവജ്യോതി ബാലജന സഖ്യം സെക്രട്ടറിയും ചങ്ങനാശ്ശേരി അസംപ്ഷൻ കോളജ് വിദ്യാർത്ഥിനിയുമാണ്.

നിരണം ഭദ്രാസന യുവജനപ്രസ്ഥാനം ജോയിന്റ് സെക്രട്ടറിയും ചെങ്ങന്നൂർ ഡിസ്ട്രിക് സൺഡേസ്ക്കൂൾ ഇൻസ്പെക്ടറും ആയിരുന്ന പാമ്പാടി കെ.ജി. കോളജ് കെമിസ്ട്രി വിഭാഗം തലവൻ കുന്നന്താനം കുമ്പലോലിക്കൽ പ്രൊ. പി.സി. വർഗീസിന്റെയും അതേ കോളജിലെ പ്രൊ. മറിയാമ്മ വർഗീസിന്റെയും പുത്രിയാണ്.

## എസ്.എസ്.എൽ.സി. കഴിഞ്ഞവർക്ക് ക്യാമ്പ്

എസ്.എസ്.എൽ.സി. കഴിഞ്ഞ് പ്രിഡിഗ്രി/പ്ലസ് ടു പ്രവേശനത്തിന് കാത്തിരിക്കുന്നവർക്കായി ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം സംഘടിപ്പിക്കുന്ന 11-ാമത് പോസ്റ്റ് എസ്.എസ്.എൽ.സി. എഡ്യുക്കേഷൻ ഓറിയന്റേഷൻ പ്രോഗ്രാം ഏപ്രിൽ 25 മുതൽ മെയ് 2 വരെ മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ നടക്കുന്നതാണ്.

പരിശീനപരിപാടിയിൽ പങ്കെടുക്കാൻ താല്പര്യമുള്ളവർ കോ-ഓർഡിനേറ്റർ, പോസ്റ്റ് എസ്.എസ്.എൽ.സി. ക്യാമ്പ്, ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്റർ കോട്ടയം എന്ന വിലാസത്തിൽ അപേക്ഷിക്കുക.

# സുവർണ ജൂബിലി ആഘോഷം

നിയുക്ത കാതോലിക്കായും ഭദ്രാസന അധിപനുമായ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രധാന കാർമികത്വത്തിൽ കുന്നംകുളം ഭദ്രാസന അധിപൻ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടേയും ഭദ്രാസന സഹായ മെത്രാപ്പോലീത്ത അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയുടേയും സഹകാർമ്മികത്വത്തിൽ മൂന്നിൻമേൽ കുർബ്ബാന സമർപ്പിച്ചു. തുടർന്ന് നടന്ന പൊതു സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ ബാവ തിരുമേനി അദ്ധ്യക്ഷത വഹിക്കുകയും ഇടവക സെക്രട്ടറി കെ.സി. പീറ്റർ രചിച്ച പള്ളിയുടെ ചരിത്രവും ഡയറക്ടറിയും ഉൾക്കൊള്ളുന്ന പുസ്തകത്തിന്റെ പ്രതി അഭി. വന്ദ്യ മിലിത്തിയോസ് തിരുമേനിക്ക് നല്കിക്കൊണ്ട് പ്രകാശനം ചെയ്യുകയും ചെയ്തു. അഭി. വന്ദ്യ തിരുമേനിമാരും ബഹു. ഫാ. കൊള്ളന്നൂർ ഗീവർഗീസ്, ഫാ. വർഗീസ് പുന്നക്കൊമ്പിൽ, ഫാ. ഒ.എം. മാത്യൂസ് എന്നിവർ ആശംസകൾ അർപ്പിച്ചു. പള്ളി വികാരി ബഹു. ഫാ. വി.ടി. തോമസ് സ്വാഗത പ്രസംഗവും ശ്രീ. കെ.സി. പീറ്റർ നന്ദി പ്രകടനവും നടത്തി.

## യുവജന പ്രസ്ഥാന സമ്മേളനം



ഷാർജാ പള്ളിയിൽ വച്ചുനടന്ന യുവജന പ്രസ്ഥാന സമ്മേളനം

അബുദബി, ദുബയ്, ഷാർജ, തുടങ്ങിയ സ്ഥലങ്ങളിലെ യുവജനപ്രസ്ഥാനാംഗങ്ങളുടെ സമ്മേളനം ഷാർജ പള്ളിയിൽ വച്ച് നടന്നു. ഫാ. സഖറിയാ പനയ്ക്കാമറ്റം, ഫാ. ബിജേഷ് ഫിലിപ്പ്, ഫാ. റ്റി.പി. കുര്യൻ തുടങ്ങിയവർ പ്രസംഗിച്ചു. യൂണിറ്റുകളെ പ്രതിനിധീകരിച്ച് അനേകയുവജനങ്ങൾ പങ്കെടുത്തു.

## കൺവൻഷൻ

മാനന്തവാടി. സെൻറ് തോമസ് ഇടവകയുടെ ഈ വർഷത്തെ കൺവൻഷൻ മാർച്ച് മാസം 24, 25 തീയതികളിൽ നടന്നു. കൺവൻഷൻ പ്രസംഗങ്ങളും ഗാനശുശ്രൂഷയും ഉണ്ടായിരുന്നു. വികാരി ഫാ. വിൽസൺ ഏബ്രഹാം എല്ലാ പരിപാടികൾക്കും നേതൃത്വം നൽകി.

**Favours Received**



ആനി &സജു
തേവലക്കര

## യേശുനാഥന്റെ പൂന്തോട്ടം

ഉപന്യാസമത്സരത്തിന്റെ ഫലപ്രഖ്യാപനം

വിഷയം:- മദർ തെരേസയോടൊത്ത് ഒരു ദിവസം

ഒന്നാം സമ്മാനം- ലീനാ വർഗ്ഗീസ്
(1001 രൂ.) 17/1 04d Air India Colony,
Kalina, Santacros East, Mumbai- 400029

രണ്ടാം സമ്മാനം: മെർലിൻ ജോർജ്ജ്
(500 രൂപാ) വടുതല മേലേതിൽ,ഓമല്ലൂർ പി.ഒ.
പുത്തൻപീടിക, പത്തനംതിട്ട- 689647

മൂന്നാം സമ്മാനം ദീപാ ആൻ ജേക്കബ്ബ്
(300 രൂപാ) ചാരുനിൽക്കുന്നതിൽ,
കാരുണ്യ, മുളക്കുഴ P.O., 689505.

ജഡ്ജസായി സേവനം അനുഷ്ഠിച്ച റവ. ഡോ. കെ.എം. ജോർജ്ജ്, പാലാ കെ.എം. മാത്യു എക്സ്. എം.പി. ഡോ. സിബി തരകൻ എന്നിവരോടുള്ള നന്ദി രേഖപ്പെടുത്തുന്നു.

*കുഞ്ഞിച്ചായൻ*

# ഉപദേശത്തെക്കാൾ ഉത്തമം ദൃഷ്ടാന്തം

**സൺഡേസ്ക്കൂൾ പംക്തി**

ഒരു ടൺ ഉപദേശത്തേക്കാൾ ഉത്തമം ഒരു ഔൺസ് ദൃഷ്ടാന്തമാകുന്നു എന്നു പറയുന്നത് വളരെ സത്യമാണ്. മാതൃകയില്ലാത്ത ഉപദേശം വ്യർത്ഥമാണെന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു. ഇവിടെയാണ് മാതാപിതാക്കളുടെയും അദ്ധ്യാപകരുടെയും കർത്തവ്യം എത്ര വലുതാണെന്നെന്ന് വെളിപ്പെടുന്നത്. നോമ്പാചരണത്തെപ്പറ്റി എത്ര വാചാലമായി പറഞ്ഞാലും പഠിപ്പിച്ചാലും നാമത് ആചരിക്കാത്തവരെങ്കിൽ കുഞ്ഞുങ്ങൾക്ക് ഒരു പ്രയോജനവുമുണ്ടാകയില്ല. പുകവലിക്കരുത് എന്ന് പറയുന്ന ആൾ ആ ദുശ്ശീലത്തിനടിമയാണെങ്കിൽ അയാൾക്ക് അങ്ങനെ ഉപദേശിക്കാൻ എന്ത് ധാർമ്മികാധികാരം ഉണ്ട്?

യഹൂദമതത്തിലെ അധികാരികളും പ്രബോധകരും ഉപദേഷ്ടാക്കളുമായിരുന്നു പരീശന്മാരും ശാസ്ത്രികളും. അവരെ കർത്താവ് ഭർത്സിച്ചതും ശാസിച്ചതും അവരുടെ ഉപദേശത്തിന്റെ പോരായ്മ കൊണ്ടായിരുന്നില്ല. ജീവിതത്തിൽ പ്രാവർത്തികമാക്കാതെ ഉപദേശത്തിൽ മാത്രം ഒതുങ്ങിയ ഒരു ജീവിതശൈലി പിന്തുടർന്നതു കൊണ്ടായിരുന്നു.

ഇന്ന് ഭവനങ്ങളിൽ രാവിലെയും വൈകിട്ടുമുള്ള ആരാധന അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയാണ്. തിരക്കിട്ട ജീവിത സാഹചര്യങ്ങളും ദൂരദർശൻ പരിപാടികളും നമ്മുടെ പ്രാർത്ഥനാ സമയം കവർന്നെടുത്തിരിക്കുന്നു. പ്രാർത്ഥിക്കുന്ന ഭവനങ്ങളിൽ നിന്നും വരുന്ന കുട്ടികളെയും അതില്ലാത്ത ഭവനങ്ങളിൽ നിന്നും വരുന്ന കുട്ടികളെയും തിരിച്ചറിയുവാൻ ഒരു പ്രയാസവുമില്ല. നമ്മുടെ സഭാംഗങ്ങൾക്കിടയിലാണ് കുടുംബപ്രാർത്ഥനയുടെ നിഷ്ഠ തീരെ നഷ്ടമായിരിക്കുന്നത്. കുടുംബത്തകർച്ചയുടെ വേറെ കാരണങ്ങൾ ആരായേണ്ടതില്ല. നോമ്പാചരണം ഇന്ന് എത്ര ഭവനങ്ങളിലുണ്ട്? മത്സ്യവും മാംസവും വെടിയുന്നു എന്നതിലല്ല, സ്വയം ശിക്ഷണത്തിനും, ചിട്ടയുമുള്ള ജീവിതത്തിനും വിധേയമാക്കുന്നു എന്നതാണ് നോമ്പിന്റെ പ്രധാനതത്വം. ആത്മശിക്ഷണമെന്നതു ആത്മീയ വളർച്ചയ്ക്കും പരിപോഷണത്തിനും അനുപേക്ഷണിയമാണ്.

ആരാധനകളിൽ സംബന്ധിക്കുന്നതിനുള്ള ഉത്സാഹവും തീഷ്ണതയും മാതാപിതാക്കളിൽ നിന്നും അദ്ധ്യാപകരിൽ നിന്നുമാണ് കുട്ടികൾക്ക് ലഭിക്കുന്നത്. നമ്മുടെ കൃത്യനിഷ്ഠയും നിർബന്ധവും കുട്ടികളിൽ വളരെ സ്വാധീനം വരുത്തും. പൗലോസ് ശ്ലീഹാ തിമോത്തിയോസിന് എഴുതുമ്പോൾ "നിന്നെത്തന്നെയും നിന്റെ ഉപദേശത്തെയും സൂക്ഷിച്ചു കൊള്ളുക" (1തിമോ. 4:16) എന്ന് പ്രസ്താവിക്കുമ്പോൾ, "ഉപദേശത്തെ സൂക്ഷിക്കണമെന്നു പറയുന്നതിനു മുമ്പേ" ജീവിതത്തെ സൂക്ഷിക്കണമെന്ന് എടുത്തു കാണിക്കുന്നു.

ദാനധർമ്മങ്ങൾ ചെയ്യുവാനുള്ള താല്പര്യം കുട്ടികളിൽ അങ്കുരിക്കുന്നത് ഭവനങ്ങളിൽ മാതാപിതാക്കൾ അങ്ങനെ ചെയ്തു കാണുന്നതിൽ നിന്നാണ്. നിങ്ങൾക്കുള്ളതിൽ നിന്ന് മറ്റുള്ളവരുമായി പങ്കുവയ്ക്കുവാനുള്ള താല്പര്യം മുതിർന്നവരുടെ മാതൃകയിൽ കൂടിയാണ് കുഞ്ഞുങ്ങളിൽ വളർത്തിയെടുക്കേണ്ടത്.

ലൈബ്രറി വികസനം: ഓരോ ഇടവകയിലും ഒരു ചെറിയ ലൈബ്രറി ഉണ്ടായിരിക്കുക എന്നത് നമ്മുടെ ലക്ഷ്യമാക്കണം. അതിനുള്ള നൽകുവാൻ തക്ക സംവിധാനം ചെയ്തിട്ടുള്ള വിവരം സർക്കുലറുകളിൽക്കൂടിയും മറ്റും അറിയിച്ചിട്ടുള്ളതാണ്. പക്ഷേ ഈ സൗകര്യം പ്രയോജനപ്പെടുത്തിയിട്ടുള്ളവർ അധികമില്ല. ഈ ഡിസംബർ മുപ്പത്തൊന്നു വരെയാണ് സൗജന്യം അനുവദിച്ചിട്ടുള്ളത്. ഇതിനോടകം പുസ്തകങ്ങൾ വാങ്ങിയിട്ടില്ലാത്തവർ അതിന് ശ്രമിക്കണമെന്ന് ഓർമ്മപ്പെടുത്തുന്നു.

സ്നേഹപൂർവ്വം

ഫാ. ടി.ജെ. ജോഷ്വാ

ഡയറക്ടർ ജനറൽ

**വായനക്കാരുടെ ശ്രദ്ധയ്ക്ക്**

1. ഓരോ മാസവും പത്താം തീയതിയാണ് മാസിക പോസ്റ്റ് ചെയ്യുന്നത്. ഏതെങ്കിലും കാരണവശാൽ മാസിക ലഭിച്ചില്ലായെങ്കിൽ നിങ്ങളുടെ രജിസ്റ്റർ നമ്പർ സഹിതം ഓഫീസിൽ വിവരം അറിയിക്കുക.

2. വരിസംഖ്യ കുടിശ്ശിഖ ഉള്ളവർക്ക്മുൻകൂട്ടി അത് അറിയിക്കുന്നുണ്ട്. ദയവായി വരിസംഖ്യ അടച്ച് സഹകരിക്കുക.

3. പ്രസിദ്ധീകരണത്തിനയയ്ക്കുന്ന മാറ്ററുകൾ പ്രസിദ്ധീകരിക്കാത്തവ തിരികെ വേണമെന്ന് ഉള്ളവർ മതിയായ സ്റ്റാമ്പൊട്ടിച്ച കവർ സഹിതം അയയ്ക്കേണ്ടതാണ്.

4. ദയവായി മാറ്ററുകളുടെ ഒറിജിനൽ പകർപ്പ് തന്നെ ഇവിടേയ്ക്കയയ്ക്കുക.

പാവന സ്മരണയ്ക്കു മുമ്പിൽ
ആദരാഞ്ജലികൾ



ഒരു വിശ്വാസി

